# തത്വചിന്തകൾ

തോട്ടയ്ക്കാട്ട് മാധവിഅമ്മ.

# തത്വചിന്തകൾ

---

തോട്ടയ്ക്കാട്ട് മാധവിഅമ്മ.

പ്രകാശകർ

എൻ. എസ്സ്. എസ്സ്. പ്രസിദ്ധീകരണശാഖ.

---

എൻ. എസ്സ്. എസ്സ്. പ്രസ്സ്
തിരുവനന്തപുരം.

1108.

---

വില ൮ ചക്രം.

# സമൎപ്പണം

വിദ്യാവിഷയത്തിൽ ശരിയായ ഉപദേശങ്ങളും മതിയായ പ്രോത്സാഹനങ്ങളും തന്നു സഹായിച്ചുവന്ന എന്റെ മാന്യസുഹൃത്തുക്കൾക്കായിക്കൊണ്ട് ഈ പുസ്തകം ഞാൻ സമൎപ്പിച്ചുകൊള്ളുന്നു.

തോട്ടയ്ക്കാട്ട് മാധവിഅമ്മ.

# മുഖവുര

"അമ്മേ ജയിക്ക ഭരതാവനി നിൻകിടാങ്ങൾ-
ക്കമ്മേന്മ പോവുകിലുമിന്നു ഭവൽപ്രസാദാൽ
ചെമ്മേ പുരാണമിൽ വിളങ്ങിയ "തത്വചിന്താ"
സമ്മേളനപ്രതിഭ തീരെ വെടിഞ്ഞതില്ല"
[വള്ളത്തോൾ]

മുഖവുരയ്ക്കാവശ്യമില്ലാത്ത ഒരു വിഷയമാണ് "തത്വചിന്ത." അതടങ്ങിയിട്ടുള്ള ഈ പുസ്തകത്തിന് കാരണമായ സംഗതി വെളിപ്പെടുത്തിക്കൊള്ളുന്നതിനുമാത്രമേ ഇതുകൊണ്ടുദ്ദേശമുള്ളു.

ആത്മപോഷിണത്തിനുതകുന്ന മതപാഠങ്ങളെ ഉപദേശിച്ച്, വിദ്യാർത്ഥികളുടെ മാനസസംസ്കാരവും അവരുടെ ഭാവിജീവിതം മാലിന്യംകൂടാതെ നയിക്കുവാൻ പര്യാപ്തമാകുന്ന പ്രേരണാശക്തിയും ഉണ്ടാക്കിക്കൊടുപ്പാൻ പററിയതായ പുസ്തകങ്ങൾ മലയാളസാഹിത്യത്തിൽ നന്നേകുറവായതുകൊണ്ട് മാസികകൾവഴി (പ്രസിദ്ധപ്പെടുത്തി) പ്രത്യക്ഷപ്പെടുത്തിയ എന്റെ അത്തരത്തിലുള്ള ഉപന്യാസങ്ങളെ ശേഖരിച്ച് ആ വിധം ഒരു പുസ്തകരൂപത്തിൽ പ്രസിദ്ധംചെയ്തു മുൻപറഞ്ഞ ന്യൂനതയെ പരിഹരിക്കണമെന്നുള്ള സാഹിത്യരസികന്മാരായ എന്റെ സ്നേഹിതരുടെ താല്പര്യത്തെ ആദരിച്ചു ഞാനിന്നീ ഉദ്യമത്തിന്നൊരുങ്ങിയിട്ടുള്ളതാകുന്നു. ഇതിൽവന്നേക്കാവുന്ന സ്ഖലിതങ്ങളെ സദയം ക്ഷമിക്കുന്നതിനും അവയെ ചൂണ്ടിക്കാണിച്ചുതരുന്നതിനും ആ മാന്യസുഹൃത്തുക്കളോട് സവിനയം അഭ്യർത്ഥിച്ചുകൊള്ളുന്നു.

തോട്ടയ്ക്കാട്ടു മാധവിഅമ്മ.

# വിഷയവിവരം

# തത്വചിന്തകൾ.

## ൧. വിദ്യാഭ്യാസം

"വിദ്യാധനം സർവധനാൽ പ്രധാനം"

ലോകഗതിയിൽ ഒരു മനുഷ്യന് ഉൽകൃഷ്ടമായ ഒരു ആദർശത്തെ കാണിച്ചുകൊടുത്തു്, സമസ്തവിജയങ്ങളേയും ആശംസിച്ചുകൊണ്ടു്, തന്റെ ജീവിതത്തെ ഫലവത്താക്കിത്തീർത്തു കൃതകൃത്യതയെ നൽകുന്നതിനുള്ള ഏകസാധനം വിദ്യയാകുന്നു. അതു ഐശ്വൎയ്യമാകട്ടെ മററു സമ്പത്തുകളെപ്പോലെ കാലാന്തരംകൊണ്ടു നശിക്കുന്നതൊ തസ്കരന്മാൎക്കു കട്ടുകൊണ്ടുപോകാവുന്നതൊ തട്ടിപ്പറിക്കാവുന്നതൊ അല്ല. എന്നുമാത്രമല്ല, അതോടു വേർപെട്ടിട്ടുള്ള ഇഹലോകവാസം പലേതരത്തിലുള്ള ബുദ്ധിമുട്ടുകളും അരിഷ്ടങ്ങളുംകൊണ്ടു നരകപ്രായമായിത്തീരുകയുംചെയ്യുന്നു. അതിനാൽ ജീവിതക്ലേശങ്ങളിൽനിന്നു നിവർത്തിപ്പിച്ചു നിത്യസുഖത്തെ പ്രദാനംചെയ്യാൻ മതിയാകുന്ന വിദ്യ ഏതൊ അതിനെ കയ്ക്കലാക്കുവാൻ വേണ്ട മാൎഗ്ഗത്തെ തേടി അഭ്യസിക്കേണ്ടതു് ഏവനും അത്യാവശ്യമാകുന്നു.

കായികമായും മാനസികമായും വേണ്ട പരിഷ്കാരങ്ങളെ ഉണ്ടാക്കുവാൻ ഉപദേശിക്കുന്ന മാൎഗ്ഗമെന്തൊ അതിന്നു് വിദ്യാഭ്യാസമെന്നു പറയുന്നു. അതു ശാരീരികം,

ധാൎമ്മികം, ആത്മീയം എന്നിങ്ങനെ മൂന്നായി വിഭജിക്കപ്പെട്ടിരിക്കുന്നു. ആരോഗ്യത്തെ ദൃഢപ്പെടുത്തി ദീൎഘായുസ്സിനെ നൽകുവാൻ ഉതകുന്ന വഴിയെ ഉപദേശിക്കുന്നതു ശാരീരികം. ശുദ്ധവായു, ആഹാരം, വെളിച്ചം, വ്യായാമം, ശുചി, വിശ്രമം മുതലായ പ്രകരണങ്ങൾ ഇതിൽ അടങ്ങിയിരിക്കുന്നു. വാസനാബലത്തെ അടിസ്ഥാനപ്പെടുത്തി ജീവസന്ധാരണത്തിനുള്ള പന്ഥാവിനെ അറിയിച്ചുവരുന്നതു് ധാൎമ്മികം. കൃഷി, കച്ചവടം, വ്യവസായം മുതലായവയും മററുതൊഴിലുകളും ഇതിൽ ഉൾപ്പെടുന്നു. മനസ്സിനു സംസ്കാരംവരുത്തി പരിശുദ്ധമായ പരമാനന്ദത്തെ പ്രദാനംചെയ്വാൻ മതിയാകുന്നതു ആത്മീയം. ക്ഷമ, വിവേകം, വിശ്വാസം, അനുകമ്പ, അപാരമായ സ്നേഹം, അതിരില്ലാത്ത ആത്മവിചാരം - അതായതു ദൈവത്തിങ്കൽ അമിതവും നിൎവ്യാജവുമായ ഭക്തി, സ്വാൎത്ഥപരിത്യാഗം ഇവ ആത്മീയവിദ്യയുടെ സൽഭാവങ്ങളെന്നും പറയപ്പെടുന്നു.

മേല്പറഞ്ഞ മൂന്നുവിധത്തിലുമുള്ള ജ്ഞാനത്തെ സമ്പാദിക്കുവാൻ സഹായിക്കുന്ന മാൎഗ്ഗോപദേശം മാത്രമാണു് ശരിയായ 'വിദ്യാഭ്യാസം' എന്ന പേരിനെ അൎഹിക്കുന്നതു്. അല്ലാതെ, ഭാഷകൾ എഴുതുവാനൊ വായിക്കുവാനൊ സംസാരിക്കുവാനൊ പഠിപ്പിക്കുന്നതു കൊണ്ടുമാത്രം അതു വിദ്യാഭ്യാസമായി എന്നു പറയുവാൻ പാടുള്ളതല്ല.

ഇങ്ങിനെ വിദ്യാഭ്യാസത്തെ മൂന്നായി തിരിച്ചു് മൂന്നിനും പ്രാധാന്യം കല്പിക്കപ്പെട്ടിട്ടുണ്ടെങ്കിലും മൂന്നാംതരത്തിലുള്ള ആത്മീയവിദ്യാഭ്യാസം അവയിൽവെച്ചു് ഏററവും ശ്രേഷ്ഠമെന്നു് കണക്കാക്കപ്പെട്ടിരിക്കുന്നു. എന്തുകൊണ്ടെന്നാൽ ഒന്നും രണ്ടും തരത്തിലുള്ള വിദ്യാഭ്യാ

സം മനുഷ്യൎക്ക് ഇഹലോകവാസത്തിലുള്ള സുഖാനുഭൂതിക്ക് വേണ്ടുന്ന ഉപകരണങ്ങളെ സമ്പാദിക്കുവാൻമാത്രം സഹായിക്കുന്നു; എന്നാൽ ഒടുക്കം പറഞ്ഞതരത്തിലുള്ളതു്, അവയെ വേണ്ടവിധത്തിൽ ഉപയോഗിക്കേണ്ട ക്രമത്തേയും അനുഭവത്തിലുള്ള രസത്തേയും അറിയിച്ചുതരുന്നതിനുപുറമെ വിശേഷജ്ഞാനംകൊണ്ടു മനുഷ്യരെ മൃഗങ്ങളിൽനിന്നുവ്യത്യാസമുള്ളവരാക്കിത്തീൎക്കുകയും ചെയ്യുന്നു. പ്രകൃതിജന്യമായും ഗുരുമുഖേനയും ഉള്ള ഉപദേശങ്ങളാലും അനുഭവയുക്തികളാലും ഉണ്ടാകുവാനുള്ള ജ്ഞാനപ്രതിപാദകമായ ആ ആത്മപോഷണത്തിനുള്ള അഭ്യാസം ശൈശവത്തിൽതന്നെ ആരംഭിക്കേണ്ടതുമാകുന്നു. എന്നാൽ ഒരു മനുഷ്യന്റെ ജീവിതത്തെ ശൈശവം, കൌമാരം, യൌവനം പ്രൌഢത്വം, വാൎദ്ധക്യംഎന്നഞ്ചവസ്ഥകളായി തിരിക്കുമ്പോൾ ശാരീരികവും ധാൎമ്മികവുമായ വിദ്യാരംഭത്തിനുള്ള കാലം കൌമാരമാണെന്നു വിധിച്ചിരിക്കുന്നു.

വിദ്യാഭ്യാസത്തനു് നാലംഗങ്ങൾഉണ്ടു്. ആനാലും ചേൎന്നെങ്കിലെ അതിന്റെ രൂപം പൂൎത്തിയാവുകയുള്ളൂ.

"അഭ്യാസാൽ പാദമാദത്തെ,
പാദം ശിഷ്യസ്വമേധയാ
പാദം സബ്രഹ്മചാരിഭ്യഃ
പാദം കാലക്രമേണ ച"

൧. അഭ്യാസം—ഗുരുക്കന്മാരാൽ ഉപദേശിക്കപ്പെടുന്നവയും, പുസ്തകങ്ങളിൽനിന്നു വിവരിച്ചുകിട്ടുന്നവയും, പ്രകൃതിയിൽ പ്രത്യക്ഷപ്പെടുന്നവയുമായ പാഠങ്ങളെ അഭ്യസിക്കുന്നതു്.

൨. സ്വമേധ—സ്വബുദ്ധിയുടെവ്യാപ്തി അതായതു മനോധൎമ്മം. മേൽപ്രകാരം സിദ്ധിച്ച അഭ്യാസത്തെ

പ്പററി ഗാഢമായി ആലോചിച്ച്, യുക്തിക്കും അനുഭവത്തിനും ചേരുന്നവിധത്തിൽ ക്രമപ്പെടുത്തി അവയിൽ അടങ്ങിയിരിക്കുന്ന തത്വസിദ്ധാന്തങ്ങളെ സ്വയമേവ കണ്ടുപിടിക്കുന്നത്.

൩. സബ്രഹ്മചാരികളിൽ നിന്നു. മുൻ പ്രസ്താവിച്ച രണ്ടുവിധത്തിലും ശേഖരിച്ചിട്ടുള്ള ജ്ഞാനത്തെപ്പററി, തന്റെ സഹപാഠികളോടുള്ള സഹവാസത്താൽ വർദ്ധിപ്പിച്ച്, അവരുമായി ബുദ്ധിപൂർവകം തർക്കിച്ച്, മേല്പറഞ്ഞപോലെ യുക്തിക്കും പ്രത്യക്ഷാനുഭവത്തിനും യോജിക്കുന്ന സിദ്ധാന്തങ്ങളെ കൈക്കൊള്ളുന്നത്.

൪. കാലക്രമേണ:—മേൽവിവരിച്ച ത്രിവിധജ്ഞാനത്തോടുകൂടി ആർജ്ജിക്കുവാനുള്ള അനുഭവജ്ഞാനം. അതായത്, ഓരോരോസന്ദർഭങ്ങളിൽ ഓരോരോതരത്തിൽ വന്നുചേരുന്ന സംഭവങ്ങളോടും ജനങ്ങളോടും ഇടപെട്ട്, അവയിൽ അല്ലെങ്കിൽ അവരിൽ കാണുന്ന നാനാപ്രകാരത്തിലുമുള്ള അനുഭവങ്ങളിൽനിന്നു ലഭിക്കുന്നപരിപൂർണ്ണജ്ഞാനം

ഇപ്പോൾ വിദ്യാഭ്യാസം എന്താണെന്ന് ഏകദേശം വിവരിച്ച് കഴിഞ്ഞുവല്ലോ. ഇനി അവയെ നൽകേണ്ടും ക്രമത്തേയും കാലത്തേയും കുറിച്ചും ചുരുക്കിപ്പറയാം.

ശാരീരികം;—ഇതിൽ ഉൾപ്പെട്ടിട്ടുള്ള വിഭാഗങ്ങൾ ഓരോന്നും ഇന്നവയെന്നും, അവയുടെ ലക്ഷണം, ഉപയോഗം അഭാവംകൊണ്ടുള്ള ദോഷം, ഉണ്ടായാലത്തെ ഗുണം, ഇവയും വിശദമായി മനസ്സിലാക്കിക്കൊടുക്കേണ്ടതും ബാല്യംമുതൽക്കേ പരിചയിപ്പിക്കേണ്ടതും അവശ്യം

ആവശ്യമാകുന്നു. എന്നാൽ അവ ദേശകാലങ്ങളേയും പ്രായത്തേയും അനുസരിച്ച് വൎദ്ധിപ്പിച്ചും മിതപ്പെടുത്തിയും പോരേണ്ടതും വ്യത്യാസപ്പെടുത്തേണ്ടതുമാകുന്നു. ആദ്യമായി സിദ്ധിക്കുന്ന പാഠങ്ങൾ, എന്നെന്നും മറക്കാതെ കുട്ടികളുടെ മനസ്സിൽ പതിഞ്ഞുകിടക്കുന്നതുകൊണ്ട്, ഭാവിയിലെ അസ്ഥിവാരക്കല്ലുകളായ, പ്രാരംഭദശയിൽ നൽകപ്പെടുന്ന ഉപദേശങ്ങൾ നിൎമ്മലങ്ങളും നിത്യാരോഗ്യപ്രദങ്ങളും നിയമേന ശീലിക്കുവാൻ സൌകൎയ്യമുള്ളവയുമായിരിക്കണം. തൊഴിലിന്റെ കാൎയ്യത്തിൽ കുട്ടികളുടെ വാസനാഗതികൾ അനുസരിച്ചും ദേശകാലങ്ങൾക്ക് ആവശ്യമായ സംഗതികളേയും സാധനങ്ങളേയും അടിസ്ഥാനപ്പെടുത്തിയും വേണ്ട നിൎണ്ണയം ചെയ്യേണ്ടതാകുന്നു.

മനഃപരിഷ്കാരത്തിനുള്ള പാഠങ്ങൾ തൊട്ടിലിൽകിടക്കുന്ന കാലംമുതൽക്ക് ജീവാവസാനംവരെ ദേശകാലങ്ങളുടേയോ ജനങ്ങളുടേയൊ വ്യത്യാസംകൂടാതെ പഠിപ്പിച്ചും പരിശീലിപ്പിച്ചും പോരേണ്ടവയാകുന്നു. ഈ പ്രകാരമുള്ള ഒരു വിദ്യാഭ്യാസം, മാനിക്കേണ്ടവരെ മാനിക്കുന്നതിനും സ്നേഹിക്കേണ്ടവരെ സ്നേഹിക്കുന്നതിനും, എന്നാൽ എല്ലാവരോടും മൎയ്യാദയായി പെരുമാറുന്നതിനും, സത്യത്തെ സൎവദാ ആദരിക്കുന്നതിനും പൎയ്യാപ്തമാകുന്നുണ്ടോ എന്നു ആദ്യംമുതൽക്കുതന്നെ ശ്രദ്ധിക്കുകയും വേണം. ജീവിതസൌഖ്യത്തിന് അത്യന്താപേക്ഷിതമായിട്ടുള്ളതും, ശരീരവും മനസ്സും എന്നപോലെ അന്യോന്യാനുബന്ധത്തോടുകൂടിയിരിക്കുന്നതും ആയ അനുകമ്പ ഈ വിദ്യാഭ്യാസത്താൽ ഉണ്ടാവണം. അതു പില്ക്കാലങ്ങളിൽ മഹത്തുകളായ പരോപകാരകൃത്യങ്ങൾക്കു കാരണമായിത്തീരുന്നു. അതുതന്നെ മററുള്ളവരുടെ സ്നേഹബഹുമാനാദികളെ വശപ്പെടുത്തുകയും ചെയ്യുന്നു.

ധൈര്യം, സ്ഥൈര്യം, സത്യം, ദയ, ഔദാര്യം മുതലായ സൽഗുണങ്ങളാൽ ആദരണീയന്മാരായിത്തീൎന്നിട്ടുള്ള മഹാന്മാരുടെ ലോകോപകാരപ്രദങ്ങളും ശ്ലാഘ്യാൎഹങ്ങളുമായ കൎമ്മങ്ങൾക്ക് അവരുടെ ശൈശവത്തിൽ മാതാപിതാക്കന്മാരും ഗുരുക്കന്മാരും ഉപദേശിച്ചിട്ടുള്ള ഗുണപാഠങ്ങൾ നിദാനങ്ങളായിരിക്കുമെന്നോൎക്കണം.

ഏവംവിധം സിദ്ധിക്കുന്ന വിദ്യാഭ്യാസത്തിന്റെ ഫലമാകട്ടെ—ശാരീരകത്തിൽനിന്നു നിത്യാരോഗ്യവും ദേഹബലവും ദീൎഘായുസ്സും, ധാൎമ്മികത്തിൽനിന്നു് അവരവർ പ്രവൎത്തിക്കുവാനുള്ള പ്രയത്നങ്ങളുടെ ധാരണയും വശതയും ജീവധാരണത്തിനു് മതിയാകുന്ന ധനാൎജനവും, ആത്മീയത്തിൽ നിന്നു ജനങ്ങൾ തമ്മിൽ തമ്മിലുണ്ടാകുന്ന രഞ്ജനയും പരസ്പരസഹായവും വകതിരിവും സമുദായമൎയ്യാദയും ആത്മവിശ്വാസവും ആകുന്നു. ഇവയ്ക്കു പുറമെ മനോഗുണത്തിന്റെ പ്രതിഫലനത്താൽ മാന്യവും നിൎമ്മലവുമായ ജീവിതം നയിക്കുവാനുള്ള മനുഷ്യന്റെ കൎത്തവ്യബോധമുണ്ടായി മാതൃകാശ്രേഷ്ഠ അനുവൎത്തിക്കുവാൻ ഇടവരികയും ചെയ്യുന്നു. ഇതിനോടു വേർപെട്ട വിദ്യാഭ്യാസം തന്നിഷ്ടത്തെ പുലൎത്തുന്നതിനും മദമാത്സര്യാദിദുൎഗ്ഗുണങ്ങളെ വളൎത്തുന്നതിനും മൂലമായും അപാരമായ തിന്മയ്ക്കു് അടിസ്ഥാനമായും തീരുന്നു. അതിനാലാകുന്നു ആത്മീയവിദ്യാഭ്യാസം അത്യന്തം ശ്രേഷ്ഠവും ആവശ്യകവുമെന്നു ഗണിച്ചിട്ടുള്ളതു്.

ഇങ്ങിനെയുള്ള ഒരു വിദ്യാഭ്യാസമാകുന്നു ശൈശവം മുതല്ക്കെ ആരംഭിക്കുവാനുള്ളതു്.

ഒരു ഗൃഹത്തിന്നലങ്കാരമായ ശിശുവിനെ സൌഖ്യത്തിന്റെ നിദാനമെന്നോ, സമാധാനത്തേയും സ്നേഹത്തേയും ഇഹലോകത്തിൽ പരത്തുവാൻ വേണ്ടി ദൈവ

ത്താൽ നിയോഗിക്കപ്പെട്ട ദൂതനെന്നൊ, നിഷ്കപടതയുടെ നിധാനമെന്നൊ, ദേവമാനുഷന്മാരെ ബന്ധിക്കുന്ന കനക ശൃംഖലയുടെ കണ്ണിയെന്നൊ പലിശയ്ക്കുപലിശയോടുകൂടി മടക്കികൊടുക്കുവാനുള്ള ദൈവദത്തമായ ഒരു ബാദ്ധ്യതയെന്നൊ, അതിസൂക്ഷ്മത്തോടെ കൊണ്ടാടുവാനുള്ള ഒരു ആനന്ദമെന്നൊ, പറയാവുന്നതാകുന്നു. മധുരമേറിയതാണെങ്കിലും കയ്പില്ലാത്തതല്ല. എന്തുകൊണ്ടെന്നാൽ സ്വഭാവം ദിവസംപ്രതി വളൎന്നുവരുന്നു. എല്ലാ സാധനങ്ങളും സംഭവങ്ങളും അതിനെ പ്രത്യക്ഷപ്പെടുത്തുവാൻ സഹായിക്കുകയും, അതിനാൽ നന്മയെയും തിന്മയെയും ഉള്ള തിരിവ് ശൈശവകാലങ്ങളിൽതന്നെ സമ്പാദിക്കുകയും ചെയ്യുന്നു. അനേകകോടരങ്ങൾക്കു കാരണമായി വിണ്ടതൊ, വളഞ്ഞുപിരിഞ്ഞതൊ ആയ വന്മരമാകുന്ന അരയാലിന്റെ ഇളം മുളയുടെ പച്ചത്തണ്ടിനെ ഒന്നു കോറുകയൊ, വളച്ചു മണ്ണിനോടുചേൎത്ത് പിടിക്കുകയൊ ഒരു കാലത്ത് ചെയ്തിട്ടുണ്ടാവുമെന്ന് ഓൎക്കണം. അതുപോലെതന്നെ ആദ്യകാലത്തെ അല്പമായ അലസതയൊ അവിവേകമൊ അതിവേഗത്തിൽ ശരിപ്പെടുത്തിയിട്ടില്ലെങ്കിൽ അത് ആജീവനാന്തം നിലനില്ക്കുന്ന വക്രതയ്ക്കു കാരണമായിത്തീൎന്നേക്കാം. അതുകൊണ്ടു നന്മയ്ക്കു വഴികാണിച്ചു തിന്മയെ അകററിക്കൊണ്ടു നടത്തേണ്ടത് ഒരു കുട്ടിയോടു അതിന്റെ അഛനമ്മമാൎക്കുള്ള പ്രധാനപ്പെട്ട ചുമതലയാകുന്നു. ആദ്യമായി സിദ്ധിക്കുന്ന ആശയങ്ങളെക്കൊണ്ടു സ്വഭാവം രൂപപ്പെടുന്നു എന്നു പറഞ്ഞുവല്ലൊ. ഉപദേഷ്ടാക്കന്മാരായ ഗുരുനാഥന്മാരുടെ വാക്യങ്ങൾ, മനസ്സിലാക്കുവാൻ തക്ക പ്രായമെത്തുന്നതുവരെയ്ക്കും കുട്ടികളുടെ ആലോചനാവിഷയങ്ങളായ ശ്രവ

ണങ്ങളിൽ കാത്തുവച്ചുപോരുന്നു എങ്കിലും തന്റെ മാതാവിന്റെ പ്രഥമസ്തന്യത്തോടുകൂടി ഒരു കുട്ടി അതിന്റെ വിദ്യാഭ്യാസത്തെ പാനംചെയ്തുതുടങ്ങുന്നു. സ്തന്യപാനത്തോടുകൂടി അഭ്യസിക്കേണ്ട പാഠങ്ങൾ ക്ഷമ, അനുസരണ, വിശ്വാസം ഇവയാകുന്നു. എന്നാൽ ആ പ്രഥമപാഠങ്ങൾ വാർദ്ധക്യത്തിൽ ജരാനരബാധിച്ച ആ കാലങ്ങളിലും സ്മരണയിൽനിന്നു വിട്ടുപോകുന്നില്ല. ആ സ്മരണ അനേകം പാപങ്ങളിൽനിന്നു് ആ ബലവാനെ മോചിപ്പിക്കുകയും ചെയ്യുന്നു.

ഉദാഹരണങ്ങൾ ഗുരുമുഖോപദേശങ്ങളെന്നു കരുതണം. അതിനാൽ കുട്ടിയുടെ നിഷ്കളങ്കതയ്ക്കു് മാലിന്യം വരുത്തിയേക്കാവുന്ന ശുശ്രൂഷകിഗണങ്ങളിൽ തങ്ങളുടെ ഓമനയെ സമർപ്പിക്കുന്നതിൽ അച്ഛനമ്മമാർ പ്രത്യേകം സൂക്ഷിക്കണം. നല്ലവിത്തും കളകളിൽ കിടന്നാൽ നശിച്ചുപോകും. സൌമ്യമായശീലം ഒരു അപരിചിതനായ ശിഷ്യന്റെ കളവുകൾകൊണ്ടു ദൂഷിച്ചുപോകും.

സ്വഭാവമാകട്ടെ അതിനെ ചുററിക്കൂടിയിരിക്കുന്ന ഹൃദയങ്ങളെ ആശ്രയിച്ചാണു് മുഖ്യമായി രൂപപ്പെടുന്നതു്. അതിനാൽ പുത്രന്റെ ചങ്ങാതിമാർ തങ്ങൾക്കു രുചിക്കുന്നവരൊ എന്നു് നോക്കുവാനുള്ള ചുമതലയും മാതാപിതാക്കന്മാരിൽ ഇരിക്കുന്നു. എന്തുകൊണ്ടെന്നാൽ് ഒരു ശിശു ഒരു ലോകത്തിലേക്കു പ്രവേശിച്ചിരിക്കുന്നതുകൊണ്ടു നിമിഷംപ്രതി ഓരോ സംഗതികളെ നവംനവമായി മനസ്സിലാക്കിവരുന്നു. അതിന്റെ നേത്രങ്ങൾക്കു കാഴ്ച്ചബലം കൂടും; സ്മരണയെ ഒളിവിൽ സൂക്ഷിക്കുന്നു; ശ്രവണങ്ങളൊ ജ്ഞാനത്തെ കൊതിക്കുന്നു; മനസ്സാകട്ടെ മാർദ്ദവമേറിയമെഴുകുപോലെ വളയുകയും അമരുകയും ചെയ്യുന്നു. അതുകൊണ്ടു് കുട്ടികാം നന്മയെമാത്രമൊ ശ്ര

ഹിക്കുന്നതെന്നു ശ്രദ്ധിക്കണം; തിന്മയ്ക്കു കാരണമാകുന്ന വിഷയങ്ങളെ അറിയിക്കാതിരിപ്പാൻ ശ്രമിക്കണം; ന്യായമെന്നും സത്യമെന്നും തോന്നുന്നവയായ പരമ്പരാചാരങ്ങളെ അനുവർത്തിപ്പാൻ അനുവദിക്കണം. അവരുടെ സ്വതസിദ്ധമായ വിചാരത്തിന്റെ ഫലമായ സൽപ്രവൃത്തികൾ ചെയ്യാൻ സാധിക്കാതിരുന്ന ഒരു സമയത്തെ ഓർക്കുവാൻ അവർക്ക് ഒരിക്കലും അവസരമുണ്ടാകാതിരിപ്പാൻ സൌകര്യപ്പെടുത്തിക്കൊടുക്കുകയും വേണം.

തന്റെ പുത്രന്റെ സ്നേഹം തന്നിൽമാത്രം നിക്ഷേപിക്കേണ്ടതാണെന്നു തന്നിഷ്ടാധിക്യത്താൽ ആരും ശഠിക്കരുതാത്തതാകുന്നു. ഹൃദയത്തിനു വികാസം വരുത്തി ലോകം മുഴുവനും ആ ശിശു വശപ്പെടുത്തട്ടെ. അവന്റെ ഉള്ളിൽ സഹതാപത്തെ ഉണർത്തുക; അല്ലെങ്കിൽ ദീനന്മാരിൽ ദയയുള്ളവനായിത്തീരുകയില്ല. ഉന്മേഷത്തെ തടയരുത്; അവന്റെ പ്രഭാതകാലം പ്രകാശമാനമായിത്തീരട്ടെ; മോഹങ്ങളെല്ലാം ആലോചനകൂടാതെയുള്ള വാത്സല്യാതിരേകത്താൽ സാധിപ്പിക്കുന്നതായാൽ ആയാൾക്ക് അനാവശ്യഫലം ഉണ്ടാക്കിത്തീർക്കുകയാണെന്നും, കണ്ണുനീരിനെ ലാളനകൊണ്ട് നിർത്തിക്കളയുന്നതിനാൽ തങ്ങളുടെ ധൈര്യത്തെപറ്റി അവനു ശങ്കയുണ്ടാകുന്നില്ലെന്നും അച്ഛനമ്മമാർ ഓർക്കണം. ഇവയെല്ലാററിനും പുറമെ നിസ്സാരസംഗതികളിൽക്കൂടി അവൻ തങ്ങൾക്കു വശപ്പെട്ടു നിൽക്കുന്നുണ്ടോ എന്നു നോക്കണം. എല്ലാവരോടും മര്യാദ, ചിലരോട് ബഹുമാനം, തങ്ങളോട് ഉത്തരംപറഞ്ഞു നില്ക്കാതെ ഉടനടിയുള്ള അനുസരണം, അവനോടുതന്നെ സത്യം ഇവയാണ് അവനാവശ്യമെന്നു മാതാപിതാക്കന്മാർ സദാ സ്മരിക്കട്ടെ!

ഇപ്രകാരം മാതാപിതാക്കന്മാരാൽ ഉത്തമമായ ജ്ഞാനം കൊണ്ടു സ്വഭാവം രൂപപ്പെട്ടു, ബാല്യം വിട്ടു, കൌമാരത്തെ പ്രാപിച്ച ഒരു ശിശുവിന്റെ ജ്ഞാനവർദ്ധനത്തിന്നായി ഭാഷാപരിജ്ഞാനമാർഗ്ഗത്തെ കാണിച്ചുകൊടുക്കുക. ഇതിന്നാകുന്നു രണ്ടാംപാദമായ ആചാര്യോപദേശമെന്നു പറയുന്നതു. അപ്പോൾ, വിശിഷ്ടനും വിദ്വാനുമായ ഒരു ഗുരുവരങ്കൽ ആ ചെറിയ തയ്യിനെ സമർപ്പിക്കുക. പഴയകാലങ്ങളിൽ പ്രചാരമായിരുന്ന 'ഗുരുകുലവാസസമ്പ്രദായം ഇക്കാലത്തു തീരെ അഭാവത്തിൽ പെട്ടുപോയിട്ടുള്ളതിനാലും ആ വിദ്യാഭ്യാസത്തിനുള്ള സൌകര്യം പള്ളിക്കൂടങ്ങളിൽനിന്നു ലഭിക്കുന്നതുകൊണ്ടും അവിടെയുള്ള ഗുരുക്കന്മാർക്കാകുന്നു ഗുരുകുലാചാര്യന്റെ ഭാരവും സ്ഥാനവും നിലനിൽക്കുന്നതു. അവരാകട്ടെ സ്വഗൃഹങ്ങളിൽനിന്നു മാതാപിതാക്കന്മാരാൽ ഉപദേശിക്കപ്പെട്ടിട്ടുള്ള സിദ്ധാന്തങ്ങൾക്കും ശീലങ്ങൾക്കും ഭംഗം വരുത്താതെ ശിശുക്കൾക്കു പുതിയജ്ഞാനത്തെ കൊടുക്കേണ്ടതിന്നും പഴയതിനെ ഉറപ്പിക്കേണ്ടതിന്നും ബാദ്ധ്യതയുള്ളവരാണ്. അക്ഷരജ്ഞാനം സമ്പാദിച്ചുകഴിഞ്ഞാൽ വായിക്കുന്ന ചെറുകഥാപുസ്തകങ്ങൾ മുൻപഠിച്ച ആദർശങ്ങൾക്കു ഹാനിവരുത്താതെ അവയെ സ്ഥിരപ്പെടുത്തുവാനും മനോവികാസം വരുത്തുന്നതിനു സഹായിക്കുന്ന പുതിയ ആശയങ്ങളെ ഉണ്ടാക്കുവാനും മതിയാകുന്നവയായിരിക്കണം. ആതരം പുസ്തകങ്ങൾ കണ്ടുപിടിച്ചു പരിശോധിച്ചു പാഠ്യപുസ്തകങ്ങളായി സ്വീകരിക്കേണ്ടതു ഗുരുനാഥന്മാരുടെ മുറയാകുന്നു. എന്നാൽ അങ്ങിനെയുള്ള പുസ്തകങ്ങൾ തിരയുമ്പോൾ ശിശുക്കളുടെ ധാരണയിലുള്ള ബലക്ഷയത്തെ വിസ്മരിക്കാതെ ഘനം കുറഞ്ഞവയും എളുപ്പത്തിൽ മനസ്സിലാകത്തക്കകഥകളോടുകൂടിയവയും

ആണോ എന്നു ശ്രദ്ധിക്കണം. കുട്ടിക്കാലത്തു പറഞ്ഞു കൊടുക്കുന്ന കഥകളിൽ സത്യത്തിന് പ്രധാനമായ ഒരു നില കല്പിക്കണം; വ്യസനകരമായ സംഭവങ്ങളടങ്ങിയവയാണെങ്കിൽ അവ ആ കൌമാരഹൃദയത്തെ മാർദ്ദവപ്പെടുത്തുമെന്നും, ഭയങ്കരകൃത്യങ്ങളെ വിവരിക്കുന്നവയാണെങ്കിൽ നിശാഭീതികളെ ക്ഷണിക്കുകയാണെന്നും, മൂഢതയോടുകൂടിയ യക്ഷികഥകളാണെങ്കിൽ വിഡ്ഢിത്തവിചാരങ്ങളെ പുലത്തുകയാണെന്നും, തിന്മയുടെ ജ്ഞാനം അതിനുള്ള വാസനയെ ഉണ്ടാക്കുമെന്നും കരുതണം. യുക്തിവാദങ്ങൾക്കു അവസരംകൊടുത്തു് ആ കുട്ടിയുടെ ആലോചനയെ വൎദ്ധിപ്പിക്കുകയും വേണം. അതുകൾ സത്യത്തെ നശിപ്പിക്കുമെന്നും ഭയപ്പെടേണ്ടതില്ല. ദോഷത്തെക്കുറിച്ചാണെങ്കിൽ, അതു താനെ പഠിച്ചുകൊള്ളുമെന്നും, "കലിയുടെ ദൌത്യം" ആരും കേൾക്കരുതെന്നും മാത്രമെ പറയുവാനുള്ളൂ.

പുത്രന്റെ വളൎച്ചയിലുള്ള അത്യാകാംക്ഷയും ധൃതിയുംകൊണ്ടു് അവനിൽ അമിതജ്ഞാനത്തെ അതിവേഗത്തിൽ ചെലുത്തുവാൻ പുറപ്പെടുകയൊ അവനെപ്പററി അവൻ കേൾക്കെ പുകഴ്ത്തുകയൊ ചെയ്യുന്നതു്, അഹങ്കാരത്തിന്റെ ആദ്യവിത്തു് അവനിൽ പാവുകയാണെന്നും, ഉഷ്ണഭൂമിയിൽ വളരുന്ന ഒരു ചെടിക്കു് തണുപ്പുദേശത്തുള്ള വർഷത്തെ താങ്ങുവാൻ സാധിക്കുന്നില്ലെന്നും, മനസ്സിന്റെസമ്പത്തു് ആശയവിശേഷമാണെന്നും, അതും സത്യത്തോടുയോജിക്കുന്നതായാൽ മാത്രമെ ആ സമ്പാദ്യതയുള്ളൂ എന്നും, അങ്ങിനെയുള്ള ആശയവിശേഷത്തോടു് ചേരാത്ത വാക്ക്സമൂഹം ആകാശത്തു തൂങ്ങികിടക്കുന്ന കാർമേഘമെന്നപോലെ ഒരു വലിയ ഭാരമാണെന്നും, അതിനാൽ കുട്ടിയുടെ ബുദ്ധിശക്തിയെ ശ്രദ്ധാപൂർവം അള

ന്നു തിട്ടപ്പെടുത്തി, ഗതിവിശേഷത്തെ സൂക്ഷിച്ചു, തത്വങ്ങളെ രസപ്പെടുത്തി, രുചിക്കനുസരിച്ചു കഥാരൂപത്തിൽ ഗ്രഹിപ്പിക്കുവാൻശ്രമിക്കേണ്ടതാണു് അവന്റെ അച്ഛനമ്മമാരുടേതുപോലെതന്നെ ഗുരുനാഥന്മാരുടേയും ചുമതല എന്നു മനസ്സിലാക്കണം. ഉദാഹരണങ്ങൾ കുട്ടികൾക്കു കൊടുക്കുന്ന പശുവിൻപാലിനോടു് ഉപമിക്കാമെങ്കിൽ തത്വോപദേശങ്ങൾ മാംസഭക്ഷണമാണെന്നു പറയാം. നിയമങ്ങളും ശാസനകളും അവരെ എളുപ്പത്തിൽ മുഷിപ്പിക്കും. എന്നാൽ ദൃഷ്ടാന്തസഹിതം അറിയിച്ചുകൊടുക്കുമ്പോൾ ആശിക്കുന്ന ഫലം പ്രായേണ ലഭിക്കുന്നു. വ്യവസായത്തെയോ സ്ഥിരോത്സാഹത്തെയോ കുറിച്ചു എത്രതന്നെ വിവരിച്ചുകൊടുത്താലും ഒരു കൃഷിക്കാരന്റെ പ്രവൃത്തികൊണ്ടു് തനിക്കു ഭക്ഷണം കിട്ടുന്ന സംഗതിപ്രത്യക്ഷജ്ഞാനത്തിൽ എത്തുന്നതുവരെ ആ വിവരണം 'തത്വ'പുസ്തകത്തിൽ ഇരിക്കുകയെ ഉള്ളൂ. ജീവപ്രതിഷ്ഠയുടെ ശ്രദ്ധ താപം ഒരു പുഴപോലെ രൂപഭേദങ്ങളുമെടുത്തു ഒടുവിൽ ത്രുമ്പിയായി തിരിയുന്നതറിയുമ്പോൾ മാത്രമാണു് അവന്റെ മനസ്സിൽ കയറുന്നതു്. അതുപോലെതന്നെ പ്രകൃതിവിലാസം കണ്ടറിഞ്ഞു് ദൈവത്തെ ഭയപ്പെടുകയും, അതിന്റെ മനോഹാരിതയിൽ അദ്ദേഹത്തെ സ്നേഹിക്കുകയും ആരാധിക്കുകയും ചെയ്യാൻ ആ ബാലചിത്തത്തെ ശീലിപ്പിക്കുക.

പുരാണങ്ങൾ ഹൃദയത്തിനു് രുചികരമെങ്കിൽ വേദനിയമങ്ങളെ അവ്യക്തമായിട്ടേ അവൻ കാണുന്നുള്ളൂ. ഹാ, മാതാപിതാക്കന്മാരെ! ഗുരുനാഥന്മാരെ! നിങ്ങളെ പൂർണ്ണമായി വിശ്വസിക്കുവാൻ അവനെ പരിചയിപ്പിക്കുക, എന്നാൽ ദൈവത്തിങ്കലുള്ള മമതത്തിനൊരിക്കലും ഇളക്കമുണ്ടാകുന്നതല്ല. അന്ധകാരത്തെ ഭയപ്പെടുന്ന സാധു

ബാലന്റെ ഭയത്തെനീക്കി ശങ്കകളെതീൎത്തുകൊടുത്തു് അവനെ രക്ഷിക്കണം. ഇരുളു് തിന്മയുടെയുടയാളമാകുന്നു. പ്രകൃതി അതിനെഭയത്തോടുകൂടി കരുതുകയുംചെയ്യുന്നു. എന്നാലും താന്റെ ഗുരുഭൃതന്മാരുടെ ദൈവംതന്നെ കാക്കുവാൻവേണ്ടി എപ്പോഴും ഒരുമിച്ചുണ്ടാകുമെന്നു അവനെ ധൈൎയ്യപ്പെടുത്തുക. ഇതു് ആത്മാശ്രയത്തിനുള്ള അസ്ഥിപാരമാകുന്നു. തന്റെഉഴലുന്ന മനസ്സിനെതന്നിലിരിക്കുന്ന ആ ദൈവത്തിൽ ബന്ധിക്കട്ടെ. പെട്ടെന്നുണ്ടായ ഒരു ശബ്ദമാണു് ഭയപ്പെടുത്തിയതെങ്കിൽ, അതിനു് അതൊ, ഇതൊ ഒരു കാരണമില്ലാതിരിക്കയില്ല, നിശ്ചയം. ഉടനടി കണ്ടുപിടിക്കുവാൻ ഉത്സാഹിപ്പിക്കണം. അവ്യവസ്ഥിതങ്ങളായ സംഗതികൾ ഭയം നിറഞ്ഞവയും ധീരമാനസന്മാരെപ്പോലും ചലിപ്പിക്കുവാൻ മതിയാകുന്നവയും ആയിരിക്കും. അരിഷ്ടത്തിനും ഭ്രാന്തിനുമുള്ള വിത്തുകൾ ശൈശവരാത്രങ്ങളിൽ വിതയ്ക്കപ്പെട്ടവയത്രെ. അതുകൊണ്ടു് കുട്ടിക്കാലത്തു കഴിച്ചുകൂട്ടേണ്ടുന്ന രാത്രികൾ ഭീതിപ്രദങ്ങളാകാതെയിരിക്കുവാൻ പ്രത്യേകം സൂക്ഷിക്കണം.

ഗുരുക്കന്മാർ, കാട്ടിലെവഴികാണിച്ചുകൊടുക്കുന്നമാൎഗ്ഗദീപങ്ങളാകുന്നു. ചെറിയ കുട്ടികൾ എല്ലാ സംഗതികളും തങ്ങളുടെ അച്ഛനമ്മമാരേയും ഗുരുക്കന്മാരേയും അനുകരിക്കുന്നു. അതുകൊണ്ടു് അവരുടെമതം എപ്പോഴും നിരാക്ഷേപകമായിരിക്കണം. എല്ലാജ്ഞാനത്തേയും ഗുരുനാഥന്മാർ വശപ്പെടുത്തട്ടെ; അറിയുന്നവയെ ഉപദേശിക്കയുംചെയ്യട്ടെ; ഇല്ലെങ്കിൽഅവരുടെ ജ്ഞാനത്തെനിഗ്രഹനം ചെയ്യുന്നതുകൊണ്ടു് അവർമൂഢരെന്നു തോന്നിക്കപ്പെടുന്നു. ഒരു അലസനേയോ ഒരു രസജ്ഞനായ

ദ്രോഹാവിനേയൊ ലോകം ബഹുമാനിക്കുന്നില്ല. നിസ്സാരത (പിച്ചത്തരം) നിന്ദ്യമായി കരുതുന്നതുപോലെ മൂഢതയും അഗ്രാഹ്യമെന്നു വിചാരിക്കുന്നു.

പുഷ്കലമായ സ്വഭാവഗുണമുള്ളവരെ ലോകം അധികമായി മാനിക്കുന്നു. "ദുസ്സ്വഭാവമുള്ള ഒരു ശിശുവിനെ കണ്ടാൽ ബുദ്ധിയില്ലാത്തമാതാപിതാക്കന്മാർ അവിടെയുണ്ടെന്നൂഹിക്കാം" ഇതൊരു തത്വജ്ഞാനിയുടെ മതമാകുന്നു. തന്റെ മുറയേഅനുവർത്തിക്കുന്ന ഒരു പിതാവു് പുത്രനാൽ ഒരിക്കലും നിന്ദിക്കപ്പെടുന്നില്ല. എന്നാൽ അച്ഛൻ ദോഷദൂഷിതനാണെങ്കിൽ മകൻ എങ്ങിനെ അനുസരിക്കും? തന്നാൽ അനുകരണീയമല്ലാത്ത ഒരു ദൃഷ്ടാന്തത്തെയാണൊ. അവൻ ആദരിക്കേണ്ടതു്? അച്ഛനെ പുച്ഛിക്കുന്നുണ്ടെങ്കിൽ അതു് ആരുടെ തെററുകൊണ്ടാണു്? അല്ല, അവനെ തന്നോടും ദൈവത്തോടും അനുസരണയുള്ളവനായി എന്തുകൊണ്ടു് വളർത്തിക്കൊണ്ടുവന്നില്ല? അവനിൽനിന്നുള്ള ഭയംകൊണ്ടു് അവന്റെ പ്രേമത്തിനു ഭംഗംവരുത്തരുതു്. ഇവിടെ നല്ലനയത്തെ ഉപയോഗിക്കണം. എന്നാൽ എല്ലാവരേയും ഒരുപോലെ ഭരിക്കാമെന്നു വിചാരിക്കണ്ട. ഒരുപക്ഷെ ദയവുകൊണ്ടു പൂർണ്ണഫലം ലഭിച്ചില്ലെന്നുവന്നേക്കാം. എന്നാൽ ആ തെററു് ഗുരുക്കന്മാരിലാണെന്നും വരാം. ദയവുകൊണ്ടു് ചെന്നായും പുലിയുംകൂടി കുതിരയെപോലെയും നായിനെപോലെയും ഇണക്കമുള്ളവയായി തീരുന്നു. ദയവാകുന്ന നിയമംകൊണ്ടുതന്നെ പക്ഷിമൃഗാദികൾ തങ്ങളുടെ കുഞ്ഞുങ്ങളെ പോററുന്നു. ആ നയം ഭയങ്കരന്മാരെ വശപ്പെടുത്തുന്നു; അഹംഭാവമാകുന്ന കോട്ടയെ അമർത്തിക്കളയുകയും ചെയ്യുന്നു. സാധുക്കളെ രക്ഷിക്കുക ബലവാന്മാരെ അമർത്തുക, ഭയങ്കരമായ ആത്മാവിനെ ജ

ധിക്കുക, ഇതുകൾ അതിന്റെ സൽഫലങ്ങളാകുന്നു. ബാലൻ കല്പിക്കപ്പെടുമ്പോൾ അതനുസരിക്കട്ടെ. എന്നാൽ എപ്പോഴും കല്പിക്കയുമരുത്. കഠിനശിക്ഷകളെക്കൊണ്ടു ശരിപ്പെടുത്താതെ തെറ്റുകളെ പ്രേമഭാവനകൊണ്ടു ശാന്തമാക്കിത്തീൎക്കുക. ഒരു കുട്ടിയെ മറ്റൊരു കുട്ടിക്കു മുന്നറിവിനായി ചൂണ്ടിക്കാണിച്ചുകൊടുക്കാതെ കുറ്റക്കാരനെ തനിയെ വിളിച്ചു ഗുണദോഷിക്കണം. എന്തെന്നാൽ അഹംഭാവവും ഗ്രന്ഥിതമായ അഭിമാനവും വിഷംപോലെ ഉള്ളിൽ കിടന്നു തിളയ്ക്കുമെന്നും, ദ്വേഷം ജ്വലിക്കുമ്പോൾ ഒരു വടിയെടുക്കുന്നതിനേക്കാൾ അതു ശമിക്കുമ്പോൾ മയത്തോടുകൂടിയ ഉപദേശം ആശിക്കുന്നഫലത്തിന് അധികം ഉപകാരപ്രദമാകുമെന്നും ധരിക്കണം. എന്നാലും ശിക്ഷയ്ക്കുള്ള വിധി ഉച്ചരിച്ചു പോയിട്ടുണ്ടെങ്കിൽ അതിനെ നിറവേറ്റുവാൻ മടിക്കരുത്. ആയതു നടത്തുന്നതിൽനിന്ന് നിങ്ങൾ ഭയപ്പെടുന്നതായി അവൻ അറിയാതിരിക്കട്ടെ. നിങ്ങളെ വ്യാജ്യമുള്ളവരായി മനസ്സിലാക്കുകയുമരുത്. തങ്ങളുടെ പ്രയത്നങ്ങളെ വ്യത്യാസപ്പെടുത്തിക്കൊണ്ടു അവയെ ചെറുക്കുന്നതായോ, അവന്റെ മുമ്പിൽവച്ച് അവന്റെ ഗുരുഭൃത്യന്മാരെ അന്യർ പഴിക്കുന്നതായോ, അവൻ അറിയുന്നതിനിടവരുത്തുകയുമരുത്. എങ്കിലും വേഗത്തിൽ തിരിയുക; സമ്മാനാർഹങ്ങളായ അവസരങ്ങളിൽ സമ്മാനിക്കപ്പെടട്ടെ; ദയവോടുകൂടിയ പ്രോത്സാഹനങ്ങൾ തിന്മയുടെ ഉന്മൂലനാശത്തിനു മതിയാകുന്നു.

ഒരു ഭീരുവായ ബാലകനെ അവന്റെ ശൈശവഗൃഹത്തിൽനിന്ന്, ആവസന്തോത്സവത്തെകൊണ്ടാടുവാനുള്ള അവസരങ്ങളിൽ ഓടിച്ചുകളയരുതേ. ഒരു കൂലിക്കാരന്റെ സൂക്ഷിപ്പിനായി ആ നിധിവിട്ടുകൊടുത്തിട്ടില്ല; ആ

ശൈശവഹൃദയത്തിലെ ഏലനം കുറഞ്ഞ തന്തുക്കളെ മുറിച്ചു കളയുവാൻ ഉത്സാഹിക്കരുതേ. അവൻെറ നിസ്സഹായാവസ്ഥയിൽ, അപരിചിതന്മാരായ കുട്ടികളുടെ ഇടയിൽ ഒരു പരിചയവുമില്ലാത്ത അവനെ തനിച്ചാക്കിവിടരുതേ. അവനാകട്ടെ ആ മുഷിപ്പോടുകൂടി കഴിക്കേണ്ടുന്ന സമയങ്ങളിൽ നിങ്ങളുടെ സ്നേഹപൂർവകമായ ആശ്രയത്തെയാണ് ആഗ്രഹിക്കുന്നത്. മതത്തെ ഭയപ്പെട്ടുകൊണ്ടുള്ള നിഷ്കന്മഷഹൃദയത്തിൽനിന്നു പുറപ്പെടുന്ന കർണ്ണാരുന്തുദമായ നിലവിളികേൾക്കാതെ പോകരുതെ. ഉപദ്രവങ്ങൾക്കു സമാധാനം നൽകാതെ ക്രൂരതകൾകൊണ്ടു സന്തോഷിക്കുന്നവരിൽനിന്ന് അവനെ രക്ഷിക്കണെ. എന്തിനാണ് ഷീത്തനടപടികളെ പുലർത്തുന്നതു്? തങ്ങളുടെ അദ്ധ്വാനങ്ങളിൽനിന്ന് ഒഴിവു കിട്ടുവാനല്ലെ? അല്ലയൊ ഗുരുവരന്മാരെ! നിങ്ങളുടെ വായിൽനിന്ന് ഒരു ജ്ഞാനവും— അക്ഷരാഭ്യാസമൊഴികെ—അവനു പഠിച്ചുകൂടയോ? നിങ്ങളുടെ അഭിമാനത്തെ അന്യർക്കു വിട്ടുകൊടുക്കുകയൊ? നിഷ്കപടതയുടെനാശത്തോടു തുലനപ്പെടുത്തുവാൻ തക്കതായ എന്തറിവാണ് അവനു ലഭിക്കുവാനുള്ളതു്? അഹൊ! കനകത്തെക്കാൾ അധികതരമായ വിലകൊടുത്തു മേടിക്കുവാനുള്ളതു് അത്തരത്തിലുള്ള ഒരു ജ്ഞാനമൊ! അതിശയിക്കത്തക്ക അഹംഭാവവും അസൂയയും ഉത്സാഹികളുടെ വിസംതൃതാശയങ്ങളിലെ ആദർശങ്ങളൊ/ സത്യംചെയ്യലും അസത്യോച്ചാരണവും പാപവും അലസന്മാരുടെ ഭാഷണങ്ങളിൽ ഉജ്ജ്വലിച്ചുകാണാം. അനുകരണശീലന്മാരായ ബാലന്മാർ, അധികപ്രസംഗമുണ്ടിട്ടുള്ള ദുർനടപടികളെ ധീരതയോടെ നോക്കിക്കൊണ്ടു നില്ക്കുമ്പോൾ നിങ്ങളുടെ കടപ്പാടിനെ നിങ്ങൾ വിസ്മരിക്കരുതെ. അവസരോചിതമായി നൽകുന്ന ഉപ-

ദേശങ്ങൾ ആ ജീവനാന്തം നിലനില്ക്കത്തക്ക . ആത്മ ബോധത്തെ പ്രദാനംചെയ്‌വാൻ മതിയായേക്കാം. അ ല്ലെങ്കിലൊ ഭാവിസൗഖ്യത്തെ ലഭിക്കുവാനും പൌരകൃ ത്യത്തെ നയിക്കുവാനും ലോകമര്യാദകളെ പുലൎത്തുവാനു മുള്ള ഒരു സന്താനതി നിങ്ങളുടെ ഉദാസീനതകൊണ്ട് മ ലിനപ്പെട്ടുപോകുന്നതു നോക്കി വ്യസനിക്കേണ്ടതായി വ രും. അതിനാൽ ആത്മബോധത്തെ ഉണൎത്തുവാനുള്ള ഉപാ യവഴികളെ അല്പാല്പമായും ആത്മാൎത്ഥമായും കൊടുക്കു വാൻ നിങ്ങളിലിരിക്കുന്ന ആ മഹിതമായഭാരത്തെ അനു സ്മരിച്ചു തങ്ങളുടെ ശിഷ്യസന്താനങ്ങളെ വിശ്വാസപൂൎവം സമൎപ്പിച്ചുതന്നിട്ടുള്ള അവരുടെ മാതാപിതാക്കന്മാൎക്ക് സന്തോഷത്തേയും സമാധാനത്തേയും കൊടുത്തുകൊണ്ട് ഹെ, ഗുരുനാഥന്മാരെ! നിങ്ങളുടെ ഉത്തമവും ചുമതല യേറിയതുമായ കൎത്തവ്യത്തെ നിൎവഹിച്ചാലും! ഇങ്ങിനെ യുള്ള ഒരു വിദ്യാഭ്യാസമാണ് കൌമാരദശയിൽ കുട്ടി കൾക്ക് കിട്ടുവാനുള്ളതു്.

ഏവംവിധമായ ഒരു അഭ്യാസത്തിന്റെ ഫലമായി കുമാരന്മാർ ബാല്യംവിട്ടുയൌവനത്തെ പ്രാപിക്കുമ്പോൾ അവൎക്ക മതസിദ്ധാന്തങ്ങളിൽ ദൃഢപ്രതിപത്തിയും കൃ ത്യബോധവും ഉണ്ടാകുന്നതിന് പുറമെ, മനോജന്യങ്ങ ളായ വിശിഷ്ടവികാരങ്ങളിൽ താല്പൎയ്യംവൎദ്ധിക്കുകയും അ വരെ കളങ്കത്തിന്റെ സ്പൎശംകൂടാതെ പുലൎത്തിക്കൊണ്ടു വ രുവാൻ ഉത്സാഹമുണ്ടാകുകയും ചെയ്യുന്നു. എന്നു മാത്രമ ല്ല, ആ വിശേഷാശയങ്ങളിൽ അന്തൎഭവിച്ചു കിടക്കുന്ന തും അവയെ സൎവദാ കാത്തുപോരുന്നതും ആയ സിദ്ധാ ന്തങ്ങളെ സ്വീകരിച്ച് ജീവിതത്തെ ഫലപ്രദമാക്കിത്തീ ൎത്ത് സൎവവിജയത്തേയും കരസ്ഥമാക്കിഅവസാനത്തിൽ സമാധാനം അടയുവാനിടയാവുകയും ചെയ്യുന്നു.

## ൨. മനോഗുണം

മനോഗുണം മനുഷ്യരുടെ ശ്രദ്ധയെ സർവ്വപ്രകാരത്തിലും അർഹിക്കുന്നതും ആകർഷിക്കുന്നതുമായ ഒരു സംഗതിയാകുന്നു. അതിനെ പ്രത്യക്ഷപ്പെടുത്തുന്നതു പ്രവൃത്തിയിൽ നന്മയും വാക്കിൽ സത്യവും കൊണ്ടാകുന്നു. അതുകൊണ്ടുള്ള ഫലമൊ ലോകത്തിനാസകലവും തനിക്കു പ്രത്യേകിച്ചും ഉല്ക്കർഷത്തെ ഉണ്ടാക്കുന്നതുമാകുന്നു. മനോഗുണം നമ്മെ മററുള്ളവരോട് അനുകമ്പയുള്ളവരാക്കിത്തീർക്കുന്നു. അതുകൊണ്ട് അന്യർക്ക് സഹായപ്രദമായി അനേകം കർമ്മങ്ങൾ ചെയ്യേണ്ടതായിവരികയും, ലൌകികവാസത്തിങ്കൽ പരോപകാരത്തേയും ന്യായത്തേയും സ്ഥാപിക്കുവാൻ ഏടയായിത്തീരുകയും, പൊതുനന്മയ്ക്കു ഉത്തരോത്തരം അഭിവൃദ്ധിയുണ്ടാകുകയും ചെയ്യുന്നു. മററു സമ്പത്തുകളെപ്പോലെ ചോരഭയത്തിനൊനാശത്തിനൊ വകയില്ലാത്ത ഈ ഐശ്വര്യം സംതൃപ്തിയേയും സമാധാനത്തേയും നല്കുന്നു; എന്നുമാത്രമല്ല, മറെറാന്നുകൊണ്ടും സിദ്ധിക്കുവാൻ കഴിയാത്ത ഇഹപരലോകസുഖങ്ങൾക്കുള്ള മാർഗ്ഗമായ പുണ്യത്തെ നേടുകയും ചെയ്യുന്നു.

ധനവും ദേഹബലവും മാന്യതയും അന്യരുടെ അനീതികൊണ്ടൊ ബലംകൊണ്ടൊ അല്ലെങ്കിൽ, ആകസ്മികസംഭവങ്ങൾകൊണ്ടൊ, കുറഞ്ഞൊ നശിച്ചൊപോയെന്നുവരാം. കൊള്ളക്കാരൊ കള്ളന്മാരൊ നമ്മുടെ ധനത്തെ കയ്ക്കലാക്കിയാൽ നാം ദാരിദ്ര്യത്തെ വരിക്കേണ്ടിവരുന്നു; കായികമായശക്തി രോഗബാധയാൽ പീഡിതമാണ്; മാന്യതയൊ, അപവാദത്തെ ഭയപ്പെടുന്നു. എന്നാൽ

മനോജ്ഞതയോ അതിൽനിന്നുളവാകുന്ന സംതൃപ്തിയേയോ ആക്കാണു്—അഥവാ, എന്തൊന്നിനാണു എടുത്തുകളയുവാൻ ശക്തിയുള്ളതു്? ഇഹവാസത്തിൽനിന്നുത്ഭൂതങ്ങളായ അരിഷ്ടങ്ങൾക്കിടയിലും ഒരു ഗുണവാൻ അനുഭവിക്കുന്ന സമാധാനം അന്യങ്ങളായ വിവിധൈശ്വൎയ്യങ്ങളാലും അനുഗ്രഹിക്കപ്പെട്ടിട്ടുള്ള ഒരു മൂർഖന്നു് ഒരു കാലത്തും ആശിക്കുവാൻ കഴിവുള്ളതല്ല. വ്യാജംകൊണ്ടും അനീതികൊണ്ടും വിരോധംകൊണ്ടും നേടുന്ന യശസ്സു സുഖഭോഗ്യമായി പരിണമിക്കുകയില്ല. മനസ്സാക്ഷിയെ മറക്കുന്നവനെ അതു ഉപദ്രവിക്കും; അതിനാൽ ആ യശസ്സിന്റെ സമ്പാദ്യമാഗ്ഗസ്മരണ അതനുഭവിക്കുന്നവന്റെ മനസ്സിനെ സദാനേരവും വേദനപ്പെടുത്തിക്കൊണ്ടിരിക്കും. ആ മനസ്സാക്ഷിയുടെ ദംശനം അയാളെ ഉറക്കത്തിലും ശാന്തത വരിക്കുവാൻ അനുവദിക്കുന്നതല്ല. തന്റെ പാപകൎമ്മങ്ങളെപ്പററി ആസമയത്തും ആയാൾ ദുസ്വപ്നങ്ങൾ കാണുന്നു. പകലാണെങ്കിൽ തനിയെ ഇരിക്കുന്ന അവസരങ്ങളിലെല്ലാം ഭയവും അസഹ്യതയും ക്ലേശവും അയാളെ വിട്ടൊഴിയുന്നതേഇല്ല. മനുഷ്യബുദ്ധി അപ്രകാരമാകയാൽ തന്നെ വെറുക്കുവാനുണ്ടാക്കിത്തീൎത്ത കാരണങ്ങൾ, ഒരുപക്ഷെ അന്യർ അറിയുവാനിടയായാൽ, തന്നേയും അവർ ഉപദ്രവിക്കുകയില്ലയൊ എന്നയാൾ എപ്പോഴും ശങ്കിക്കുന്നു. നേരെമറിച്ചു ഗുണവാൻ ഐശ്വൎയ്യഹീനനായിരുന്നാലും ആയാളുടെ മനസ്സാക്ഷി നിഷ്കളങ്കവും നിസ്സീമവുമായ ആനന്ദത്തെ പ്രദാനം ചെയ്യുന്നു. ആ ശാന്തമായ മനസ്സിന്റെ ഗതിഭേദത്താൽ ഉറക്കത്തിലും ആയാൾ സമാധാനത്തെ അടയുന്നു. പകൽ ഉന്മേഷത്തോടും രാത്രി സമാധാനത്തോടും കഴിച്ചുകൂട്ടുന്നു. തനിയെ ഇരിക്കുമ്പോഴും തന്റെ ചിന്തകൾ വ്യാകുലതയെ അറി

യാതെ സന്തോഷമാർഗ്ഗങ്ങളിലേക്കമാത്രം തിരിയുന്നു. സൽപ്രവൃത്തികളുടെ ഫലം ഉടനടി അല്ലെങ്കിൽ സാവധാനത്തിൽ അനുഭവപ്പെടാതിരിക്കയില്ല.

തൻെറ പ്രവൃത്തികളുടേയൊ വാക്കകളുടേയൊ സദുദ്ദേശം അന്യർക്കറിയുവാൻ തരംവരുന്നില്ലെങ്കിൽതന്നെ എന്താണു? തൻെറ സുഖത്തിനും സമാധാനത്തിനും വേണ്ടി സ്വബുദ്ധിയെ സന്മാർഗ്ഗത്തിലേക്ക് തിരിച്ചു, ലോകസുഖത്തിൻെറ രഹസ്യത്തെ കണ്ടുപിടിച്ചു, അനുഭവിക്കുവാൻ മനുഷ്യരെല്ലാവരും കടപ്പെട്ടവരല്ലയൊ? നമ്മുടെ ദീർഘായുസ്സിനും ആരോഗ്യത്തിനും വേണ്ടി നമ്മുടെ ശരീരം വെടിപ്പിലുംവൃത്തിയിലും സൂക്ഷിച്ചുപോരേണ്ടതു് എത്രത്തോളം ആവശ്യമാണോ, മേല്പറഞ്ഞ രണ്ടു ഗുണത്തിനുംപുറമെ സന്തോഷത്തിനും സുഖത്തിനുംവേണ്ടി നമ്മുടെ മനസ്സിനെ അഴുക്കുകൂടാതെ നോക്കിപ്പോരേണ്ടതു് അത്രത്തോളവും അതിലധികവും ആവശ്യമാകുന്നു.

വിദ്യാഭ്യാസത്തിൻെറ ഉദ്ദേശം ജ്ഞാനസമ്പാദനമാണെങ്കിൽ, അതിൻെറഫലം മനോഗുണമാകുന്നു എന്നതിനു സംശയമില്ല. ആ മനോഗുണം വാങ്മൂലമായും പ്രവൃത്തി വഴിക്കും നാം ക്രമേണ അന്യരെ ബോധപ്പെടുത്തുമ്പോൾ അവൎക്ക് നമ്മോടുണ്ടാകുന്ന സ്നേഹവും അനുകമ്പയും നമ്മുടെസമസ്ത ഉദ്യമങ്ങൾക്കും വിജയത്തെ തരികയും മററുള്ളവരെ ഈ നയവഴിക്കു തിരിയുവാൻ ദൃഷ്ടാന്തരൂപേണ ഉപദേശിക്കുകയും ചെയ്യുന്നു. അപ്രകാരമുള്ള ഒരു മനോഭാവമാണു് ദൈവത്താൽ അനുഗ്രഹിക്കപ്പെടുന്നതു്; അഥവാ ആ മനസ്സിൽ ദൈവം സദാ വസിക്കുന്നു.

---

# ൯ വിനയം.

പരിചയംപോരാത്ത യുവജനങ്ങളിൽ സാധാരണയായി കണ്ടുവരുന്ന വീഴ്ചകളിൽ ഒന്നാകുന്നു അഹങ്കാരം. മറ്റെന്തുഗുണങ്ങളുണ്ടായാലും അവയെ മലിനപ്പെടുത്തുവാനുള്ള ശക്തി ഇതിനുണ്ട്. എന്നാൽ ആ മാലിന്യത്തെ മനസ്സിലാക്കുവാൻ എടകൊടുക്കാതെ അവരിൽനിന്നു ആ ബോധത്തെ അതു മറയ്ക്കുകയുംചെയ്യുന്നു. ഇപ്രകാരമുള്ള ഒരു രക്ഷസ്സിൽനിന്നു രക്ഷപ്രാപിക്കുവാൻ പ്രത്യേകം ശ്രമിക്കേണ്ടതും യതീശ്വരന്മാരെപ്പോലും വിസ്മയിപ്പിക്കത്തക്ക മനോഗുണത്തെ ശീലിക്കേണ്ടതും ഏവന്റേയും കർത്തവ്യമാകുന്നു.

ഓരോകാര്യങ്ങളുടെ ഫലപ്രാപ്തിക്ക് അഹങ്കാരം ഏതുതരത്തിലെല്ലാം വിഘ്നമായിനിൽക്കുന്നുണ്ടെന്നും അതിനാൽ എന്തെല്ലാം അപജയങ്ങൾ വന്നുചേരുന്നുണ്ടെന്നും ആലോചിക്കാതെ, തങ്ങൾക്ക് സർവ്വസംഗതികളുടേയും ജ്ഞാനമുണ്ടെന്നുള്ള വിശ്വാസംകൊണ്ട് ആലോചനയ്ക്കോ, അന്യോപദേശത്തിനോ കാത്തുനിൽക്കാതെ തീർപ്പുരയ്ക്കുവാൻ പുറപ്പെടുന്ന യുവാക്കന്മാർ പലപ്പോഴും അവരുടെ അജ്ഞതയേയും അവിവേകത്തേയും പ്രത്യക്ഷപ്പെടുത്തുന്നു. അതു് കാര്യസിദ്ധിക്ക് എത്രത്തോളം വിരോധമായിത്തീരുന്നുണ്ടെന്ന് അവർ അറിയുന്നതേയില്ല. ഇതാണ് അഹങ്കാരത്തിന്റെ സ്വഭാവം. ഉടനെ അവർ പരദൂഷണത്തിനൊരുങ്ങുന്നു. തങ്ങളുടെ പുഷ്കലമായ ഗുണത്തിന് അന്യർ താനേ അധീനപ്പെടേണ്ടതിനുപകരം

അവരെ പഴിക്കുന്നതുകൊണ്ടു സ്വന്തം നന്മയ്ക്കു് സ്വല്പമെങ്കിലും പ്രയോജനമുണ്ടാകുന്നില്ലെന്നു് ആ ധിക്കാരികൾ ഓൎക്കുന്നതുമില്ല. നേരെമറിച്ചു്, അനന്തരകൃത്യം അവരെ അനൎത്ഥഗൎത്തത്തിലേയ്ക്കു അധികം ഉഴക്കോടെ തള്ളിക്കൊണ്ടുപോവുകയാണു ചെയ്യുന്നതു്.

മററു ചിലർ 'വനിതാവിജയത്തെ' ആഗ്രഹിക്കുന്നു. ഉന്നതപദവിയിലും സൌന്ദൎയ്യത്തികവിലും മികച്ച ഉത്തമസ്ത്രീകളിൽനിന്നു് തങ്ങൾക്കു ലഭിച്ചിട്ടുള്ള പ്രേമസൂചകങ്ങളായ പ്രോത്സാഹനങ്ങളേയും അവരിൽ ചിലൎക്കു് തങ്ങളോടു തോന്നിയിട്ടുള്ള അപാരമായ അടുപ്പത്തേയും ആയിരിക്കും അവർ അഭിമാനിക്കുന്നതു്. ഇവയാകട്ടെ അധികവും ജല്പവാദങ്ങളായിരിക്കുകയും ചെയ്യും. അതല്ലാ, പരമാൎത്ഥമാണെങ്കിൽ അവ ഒട്ടും ആശാസ്യമല്ല. വ്യാജമെങ്കിൽ അസഹ്യതരംതന്നെ! രണ്ടിലേതായാലും അവർ സ്ഥിരപ്പെടുത്തുന്നതായ തങ്ങളുടെ നല്ല പേരിനെ കളങ്കപ്പെടുത്തുകയാണു് ചെയ്യുന്നതു്.

വേറെ ചിലർ തങ്ങൾക്കു് യാതൊരു സംബന്ധവുമില്ലാത്ത ജനങ്ങളേയും വസ്തുക്കളേയുംപററി അമിതമായ സ്തുതിക്കു് പുറപ്പെടുന്നു. ആ ആളുകളോ വസ്തുക്കളോ ഒട്ടും അപ്രധാനങ്ങളല്ലെന്നാക്കിത്തീൎക്കുന്നു? ഒരു പക്ഷേ അതങ്ങിനെ ആയിരിക്കാം. എന്നാൽ അവർ തുനിയുന്നതെന്തിനാണു്? തങ്ങളുടെ വംശപാരമ്പൎയ്യത്തിന്റെ പ്രാഢൎഭാവത്തേയൊ, അതോടു തങ്ങൾ തൂങ്ങിപ്പിടിച്ചുകിടക്കുന്ന ബന്ധുതാ തന്തുവിനേയൊ 'ആലുവാമണൽപുറത്തുവെച്ചു കണ്ട' പരിചയത്തേയൊ സ്ഥാപിച്ചുകൊണ്ടു് അഹങ്കരിക്കുവാനാണു് ഭാവം! തങ്ങളുടെ വംശത്തിൽ വന്നു ജനിച്ച പൂൎവ്വികന്മാരെ, മുത്തച്ഛന്റെ ബന്ധുക്കളെ, അമ്മാവന്റെ മകന്റെ ഭാൎയ്യയുടെ സഹോദരന്റെ പുത്രി

യുടെ വേഴ്ചക്കാരുടെ കാരണവന്മാരെല്ലാം 'അത്രയോഗ്യന്മാരായിരുന്നു' എന്നു് അവർ വാഴ്ത്തി ഘോഷിക്കുന്നു. എന്നാൽ അവർ ഇപ്രകാരം സ്വയാഭിമാനത്തോടെ പുകഴ്ത്തുന്നവരെപ്പററി ഒരു കണ്ടുപരിചയംകൂടി അവർക്കുണ്ടായിരിക്കുകയില്ല. നേരെമറിച്ചു്, അവർ പറയുന്നതെല്ലാം സമ്മതിക്കുന്നതായാൽതന്നെ എന്താണു്? ആവക യോഗ്യതകളൊ സൽഗുണങ്ങളൊ അവരെ ബാധിക്കുന്നതെങ്ങിനെയാണു്? അവർക്കു സിദ്ധിക്കേണ്ട ജന്മസിദ്ധമായ വാസനയുടെ അഭാവത്തേയും അവർ പ്രവർത്തിക്കുവാൻ ചുമതലപ്പെട്ടുന്ന ഗുണകൃത്യങ്ങളിൽ അവർക്കു വന്നുചേൎന്നിട്ടുള്ള അലസതയേയും അപ്രാപ്തിയേയും വിളിച്ചുപറയുവാൻ മാത്രമാണു് അവ ഉതകുന്നതു്.

"ഒരു ധനികൻ ഇരക്കുവാൻ നടക്കുകയില്ല" ഇതു് ഒരു വ്യവസ്ഥിതമായ തത്വമാകുന്നു. ആത്മപ്രകാശത്തിനു താല്പൎയ്യപ്പെട്ടുന്ന ഹൃദയം അതിന്റെ ശോഭയെ പ്രസരിപ്പിക്കുവാനുള്ള ഉത്തമസന്ദർഭങ്ങളിൽ അപരന്മാരുടെനിഴൽ ചാരിനിൽക്കുവാൻ ആഗ്രഹിക്കുകയൊ തുനിയുകയൊ ചെയ്യുന്നില്ല. ശ്ലാഘയെ അർഹിക്കുന്നതു് ഗർവമല്ലാ വിനയമാണു് എന്നു ധരിക്കണം.

ഭീരുക്കൾ ധീരത നടിക്കുന്നതായാൽ ഭീഷണിയെന്നെ കരുതുകയുള്ളു. സാരമില്ലാത്ത വാഗ്ഘോരണികൾ അഹംഭാവത്തെ സൂചിപ്പിക്കുന്നു. വിനയമെന്നു മുൻ പറഞ്ഞ വാക്കിനു് ഭീരുതയോടൊ ലജ്ജയോടൊ യാതൊരു സംബന്ധവുമില്ലെന്നറിയണം. നേരേമറിച്ചു ധൈൎയ്യവും സ്ഥൈൎയ്യവും ഉള്ളിലുണ്ടായിരിക്കണം. എന്നാൽ അവയെ അകത്തൊതുക്കി വേണ്ടസമയത്തു പ്രദർശിപ്പിക്കുകയല്ലാതെ അവയെപ്പററി അഭിമാനിക്കുന്നതു തെററാകുന്നു.

സ്വന്തമായ മനോഗുണത്തിന്റെ പ്രകൎഷം മററുള്ളവർ കണ്ടുപിടിച്ചു കൊണ്ടാടാതിരിക്കയില്ല. അതുതന്നെയാണു ഗുണവാന്മാരുടെ നന്മകളെ പുലൎത്തുന്നമാൎഗ്ഗം.

അതുകൊണ്ടു് മററുള്ളവരുടെ നന്മകൾ അവരവൎക്കെടുക്കുവാനുള്ള ഉദാഹരണങ്ങളായിരിക്കുമെന്നു ധരിച്ചു വിനയത്തെ വരിച്ചു്, ധൈൎയ്യത്തോടും ആത്മവിശ്വാസത്തോടുംകൂടി തങ്ങളുടെ മനോഗുണത്തെ പ്രകാശിപ്പിക്കുന്ന മഹാകൃത്യങ്ങളെ അവസരോചിതം പ്രവൎത്തിച്ചു് ലോകോപകാരാൎത്ഥം ജീവിച്ചിട്ടുള്ള പല മഹാശയന്മാരും കടന്നുപോയ ആ സന്മാൎഗ്ഗത്തെ ആശ്രയിച്ചു് ശാശ്വതമായ യശസ്സിനെ കരസ്ഥമാക്കുന്നവരാരൊ അവർ മാത്രമാണു് മരണശേഷവും ഇഹലോകത്തിൽ ജീവിക്കുന്നതെന്നും അപ്രകാരമുള്ള ഒരു ജീവിതത്തെ നയിക്കുവാനാണു് ദൈവം നമ്മെ നിയോഗിച്ചയച്ചിട്ടുള്ളതെന്നും ഓൎക്കുന്നതായാൽ അവരവരുടെ ജീവിതോദ്ദേശം മനസ്സിലാക്കി എന്നു പറയാം. ഇതുതന്നെയാണു് സകല മതങ്ങളിലും അടങ്ങിയിരിക്കുന്ന പാവനമായ സിദ്ധാന്തം.

---

# ർ. ധമ്മം

"ധർമ്മത്തെ രക്ഷിച്ചെങ്കിൽ ധർമ്മവും രക്ഷിച്ചീടും
ധർമ്മത്തെ ദ്വേഷിച്ചെങ്കിൽ ധർമ്മവും ദ്വേഷിച്ചീടും
ധർമ്മത്തെ വഴിപോലെ സേവിക്കുന്നവർകളെ
ധർമ്മമെന്നുള്ള ദൈവം പാലനം ചെയ്യുംദൃഢം."

ബുദ്ധിമാന്മാർ തിരക്കേറിയ തെരുവീഥികളിൽക്കൂടെ ഉന്തും തള്ളുമേല്ക്കാതെ തന്നെ കാത്തും ഒഴിഞ്ഞും സഞ്ചരിച്ച്, അവരുടെ പ്രാപ്യസ്ഥാനത്തു ചെന്നുചേരുന്നു. കാര്യങ്ങളുടെ ഫലപ്രാപ്തിക്കു ബദ്ധപ്പാടല്ല, ക്ഷമയാണ് ആവശ്യമെന്നു അവർ അറിഞ്ഞിട്ടുണ്ട്. മനോരാജ്യത്തിൽ ഉദിച്ചു വളരുന്ന ചിന്താസന്താനങ്ങൾക്ക് സഞ്ചാരയോഗ്യമായ ഒരു നേർവഴി തേടിപ്പിടിക്കേണ്ടുന്ന ഭാരവും ക്ഷമയ്ക്കുള്ളതാകുന്നു. അതിലെ പോകുന്ന ആൾ മാത്രമെ ശരിയായ പ്രാപ്യസ്ഥാനത്തു എത്തുന്നുള്ളു എന്നതും സർവസമ്മതമായ തത്വമത്രെ. ആ മാർഗ്ഗത്തെ ഉറപ്പിക്കേണ്ടതിന് സ്വശക്തിയെമാത്രം ആശ്രയിച്ചാൽ പോരാ; പഠിപ്പുകൊണ്ടും, പ്രാപ്തികൊണ്ടും, പരിചയംകൊണ്ടും, പ്രായംകൊണ്ടും ആദരിപ്പാൻ യോഗ്യരായ പക്വബുദ്ധികളോട് ആലോചിക്കുകയുംകൂടി വേണം. നേരെ വിവരിക്കാത്ത കാര്യങ്ങളും, അന്യഥാ തോന്നിക്കപ്പെടുന്ന രൂപങ്ങളും, കാരണമറിയാത്ത സമ്പ്രദായങ്ങളും ഉഹാപോഹങ്ങളിൽ ഒളിച്ചുനിൽക്കുന്ന ചിന്താരാക്ഷസന്മാരോട് മല്ലിടുന്നതിന് ജിജ്ഞാബുദ്ധികളെപ്പോഴും പ്രേരിപ്പിക്കുന്നു. എന്നാൽ സൂക്ഷ്മാവലോകനംകൊണ്ടു പരിപൂർണ്ണമായ ജ്ഞാനം അവ്യവസ്ഥിതങ്ങ

ളായ തത്വങ്ങളേയും സത്യങ്ങളേയും വെളിപ്പെടുത്തുന്നു. താൻ അന്വേഷിക്കുന്ന രൂപത്തെ ആവരണം ചെയ്തിട്ടുള്ള അജ്ഞാനമാകുന്ന കറുത്ത മൂടുപടം നീക്കി മഹിമയേറിയ ആ പ്രകാശത്തെ പ്രത്യക്ഷപ്പെടുത്തുകയും ചെയ്യുന്നു.

ഒരേവൃക്ഷത്തിൽ ഒരേകൊമ്പിലുള്ളതായിരുന്നാലും രണ്ടുഫലങ്ങൾ ഒരുപോലെയിരിക്കുന്നില്ല. നദീസൈകതങ്ങളിൽ കിടക്കുന്ന വെള്ളാരക്കല്ലുകളിൽകൂടി ഈ വ്യത്യാസം നമുക്കു കാണാവുന്നതാണ്. ഇരട്ടപ്രസവത്തിലുള്ള കുട്ടികളിൽപോലും ഈ ഭേദം, ആദ്യത്തിൽ തെളിയാതിരുന്നാലും പിന്നീടു വെളിവാകുന്നു. അതുപോലെതന്നെ രണ്ടു ഹൃദയങ്ങളിലെ ആശയങ്ങൾ ഒരേ മട്ടിൽ പ്രകാശിക്കുന്നില്ല. ഇതു പ്രകൃതിയുടെ വികൃതിയല്ലെങ്കിൽ മഹാത്മ്യമായി കരുതാം. അതിലും വിശേഷിച്ച് ഒരേമനസ്സുതന്നെ ഭിന്നധർമ്മങ്ങളുടെ ആവാസമായും തീരുന്നു. അതിനാൽ ഇഹലോകത്തിൽ സുഖജീവിതത്തെ ആഗ്രഹിക്കുന്നവർ സമാധാനത്തെ മുൻനിർത്തി, തൃപ്തിയെ ആശ്രയിച്ച്, ബുദ്ധിയെ ഗണിച്ച്, സമഭാവനയെ കൈക്കൊള്ളേണ്ടതാകുന്നു.

തെറ്റുകളെ മറച്ച്, കുററങ്ങളിൽനിന്ന് രക്ഷപ്രാപിക്കുന്നതു് അധമമാകുന്നു. സമന്മാരുടെ മുമ്പിൽ നിന്നുകൊണ്ടു് സത്യത്തെ സൂക്ഷിക്കുന്ന സ്ഫടികക്കണ്ണാടി എപ്പോഴും നീക്കുന്നതും ശരിയല്ല. അന്യായത്തെ സ്ഥാപിപ്പാൻവേണ്ടി ന്യായത്തോടെതിരടണമെന്നല്ല ഇതുകൊണ്ടു് ഉദ്ദേശിക്കുന്നതു്. എന്നാൽ ധർമ്മബുദ്ധിയെ വരിച്ചിട്ടുള്ള ഒരുഹൃദയത്തിൽനിന്ന് സത്യമായ തീർപ്പിന്റെ കാരണം മനസ്സിലാക്കണം എന്നു മാത്രമാകുന്നു. ആരാ

ണ്ടു് തെററു ചെയ്യാത്തതെന്നൊ, എപ്പോളാണ്ടു് ശരിയായിരിക്കുന്നതെന്നൊ അറിഞ്ഞുകൂടാ. നാളത്തെജ്ഞാനം ഇന്നുണ്ടാകുമെന്നു വിശ്വസിക്കുവാൻവയ്യ. ഒരു പക്ഷ, ഒരിക്കൽ നാംതന്നെ ചെയ്തിട്ടുള്ള ഒരു പ്രവൃത്തിക്കായിരിക്കാം ഇപ്പോൾ അന്യനെ നാം പഴിക്കുന്നതു്; അല്ലെങ്കിൽ ഇത്ര കഠിനമായി ശാസിക്കുന്നതു ഏതിനൊരു കുററമായിരിക്കാം നാം നാളെ പ്രവർത്തിക്കുന്നതു്. ആ ഒരു സമാധാനം പറയുവാൻ സാധിക്കുമൊ, ആ ആളിൽനിന്നു ഒരു ഉത്തരത്തെ അവകാശപ്പെടുന്നു. എന്നാൽ വിജയത്തിന്നു് മാത്രംവേണ്ടി തക്കിക്കുവാൻ ഒരുമ്പെടുന്നവർ സത്യത്തിൻെറ വാത്സല്യത്തിന്നു് പാത്രമാകുന്നില്ല.

തൻെറ സഹോദരൻെറ ഹൃദയത്തെ നീചമെന്നു വിധിച്ചു് തള്ളിക്കളയുന്നതിന്നു് മുമ്പായി, ഒരാൾ ജീവിച്ചിരിക്കുന്നേടത്തോളംകാലം ആയാൾക്കു തൻെറ വീഴ്ചകളെ ശരിപ്പെടുത്താവുന്നതാണ്ടു് എന്നോക്കണം. ആയാൾ മരിച്ചാൽ ആ സന്ദർഭം പോയി. ആയാളുടെവീഴ്ചകളിൽ നിന്ദതോന്നരുതു്. ഒരാൾ നമുക്കു ദൃഷ്ടിഗോചരമായി ത്തീരുന്നതുകൊണ്ടു്, അയാൾക്കു മരണമുണ്ടെന്നകഥ ആലോചിക്കുന്നതേയില്ല. അപ്പോൾ അയാളെ വിലയുമില്ല. ജീവിച്ചിരിക്കുന്നവരോടു് ശത്രുത്വം ഭാവിക്കുന്നതും മരിച്ചവരിൽ പ്രതിക്രിയക്കൊരുങ്ങുന്നതും അധർമ്മമാകുന്നു. ജീവിതമാകട്ടെ അല്പത്തിൽനിന്നു ആധിക്യത്തെ കാണുന്നു. അറിയാതെ വന്നുപെടുന്ന അല്പമായ ഒരു സംഗതി വലിയ അപജയങ്ങൾക്കു കാരണമായിത്തീരുന്നതും, അതുപോലെതന്നെ എന്തെങ്കിലും ഒരു നിസ്സാരസംഭവം മഹത്തായ വിജയത്തെ നൽകുന്നതും ആയി കണ്ടേക്കാം. ശങ്കവിട്ടു ദൃഢതയെ തേടുക.

സ്വയമേവ ഉണ്ടാക്കിത്തീക്കുന്ന വേദനയും അസ്ഥാനത്തിൽ കാട്ടുന്ന കോപവുംകൊണ്ടു നാം നമുക്കും നമ്മുടെ സമീപസ്ഥന്മാക്കും ഇപ്പോൾ എത്ര അസ്വാസ്ഥ്യം ഉണ്ടാക്കിത്തീക്കുന്നു; എന്തന്യായം പ്രവൃർത്തിക്കുന്നു എന്നോക്കുക.

അവിശ്വാസം, അനുഭവമാകുന്ന പാഠശാലയിലെ ആദ്യപാഠമാകുന്നപോൽ. ധമ്മം എത്രതന്നെ പ്രസംഗങ്ങൾ നടത്തിയാലും ആ പ്രഥമപാഠം എളുപ്പത്തിൽ മറക്കുന്നില്ല. എന്നാൽ ന്യായമായ കാരണത്തെ കണ്ടുപിടിക്കുവാൻ ശ്രമിക്കാത്തപക്ഷം ആ അവിശ്വാസം നമ്മുടെ നേർമാൎഗ്ഗത്തിന്നു പ്രതിബന്ധമായി ഭവിക്കുന്നു. ഭയം രക്തത്തിന്റെ ഓട്ടത്തെ തടയുമെങ്കിൽ, അസൂയ ഭ്രാന്തിലേക്കാകുന്നു നയിക്കുന്നതു്. എന്തെന്നാൽ, ഒരു നോട്ടമൊ വാക്കൊ പ്രവൃത്തിയൊ നല്ലതായും ചീത്തയായും വ്യാഖ്യാനിച്ചേക്കാം. അതിനാൽ അതു പ്രത്യേകം സൂക്ഷിക്കണം.

സത്യത്തോടുകൂടിയ ഒരബദ്ധം വ്യാജത്തോടുകൂടിയ ഒരു ന്യായത്തെക്കാൾ പാവനമാകുന്നു. വിണ്ടുവിചാരമുള്ള ഒരാൾ മൂഢഭക്തിയോടു മല്ലിടുവാൻ ആഗ്രഹിക്കുന്നില്ല. ബാലിശമായ മനസ്സിനെ ചലിപ്പിക്കുന്നതു എളുപ്പവും അയശസ്കരവുമായ ഒരു വിജയംമാത്രമെ ആകുന്നുള്ളു. ഗൌരവമേറിയ ഒരു കാൎയ്യം നടത്തുവാൻ ഒരു മൂഢന്റെ സമ്മതിവേണമൊ? അപരാധത്തെ നിസ്സാരമായി കരുതുന്നതുപോലെ ന്യായത്തെ മുറുകെപിടിക്കാതെ അയക്കുകയും ചെയ്യുന്നു. ആ ഹൃദയത്തിന്നു ബലമില്ല. കളയിന്മേൽ വിള ഉണ്ടാകുമോ? അടക്കുവാൻ കഴിയാത്ത ആത്മാവിനെ താങ്ങുന്നതിന്ന്, വിടാത്ത നൈരാശ്യം

ഒരു ത്രുന്നായിത്തീരുന്നു എന്നു പലപ്പോഴും കാണാം. എന്നാൽ സത്യനിഷ്ഠയുള്ള ആൾ തന്റെ വീഴ്ചകളെ സമ്മതിക്കുന്നതിൽ ലജ്ജിക്കുന്നില്ല. ആയാൾക്കു് ഇന്നലത്തെക്കാൾ ഇന്നു് ബുദ്ധിവർദ്ധിച്ചിരിക്കുന്നു. അല്പജ്ഞൻ മൂഢന്മാരിൽ പണ്ഡിതനാണല്ലൊ. എന്നാൽ ആ മൂഢരിൽ നിന്നു്, ബഹുമാനവും ആദരവും കാംക്ഷിക്കുന്നു എങ്കിൽ ആയാളാകുന്നു മൂഢരിൽ മുഖ്യൻ. വിശ്വാസത്തോടുള്ള വിരോധം നല്ലതല്ല. ആ വിരോധത്തോടുള്ള ധിക്കാരം തന്നെയാണു് അതിന്റെ അഭിമാനം. അബദ്ധത്തിൽ അത്യാവശ്യമായ ഭിന്നാഭിപ്രായത്തെ അതു് അധികമായി ആദരിക്കുന്നു. സ്വാതന്ത്ര്യമൊഴിച്ചു മററു സകലതും ഒരാൾക്കു ദാനം ചെയ്താലും ആയാളിൽനിന്നു് കൃതജ്ഞതയ്ക്കു് പാത്രമാകുന്നില്ല, ഒരു വന്ദനംപോലും കിട്ടുകയില്ല. തർക്കസിദ്ധാന്തങ്ങളുടെ സൂചനമാത്രത്താൽ കീഴടങ്ങുന്ന എതിരാളിയിൽനിന്നു് എന്തു ഫലമാണു് പ്രാപ്തമാകാനുള്ളതു്? വിശ്വാസത്തിന്റെ പരിശുദ്ധിയെ മനുഷ്യർ ബാഹ്യാഡംബരങ്ങളെക്കൊണ്ടു കളങ്കപ്പെടുത്തിയിരുന്നില്ല എങ്കിൽ സത്യത്തിന്റെ മഹാത്മ്യം എത്ര വ്യക്തമാകുമായിരുന്നു! എല്ലാസംഗതികളാലും നമ്മുടെ അജ്ഞതയെക്കുറിച്ചാലോചിച്ചു പഠിപ്പിനുള്ള അവസരങ്ങളെ സർവ്വഥാ സന്തോഷത്തോടുകൂടി സ്വീകരിക്കണം. എന്നാലും തന്റെ മാനസികമായ സ്വാതന്ത്ര്യത്തെ അലസമാക്കുവാൻ മതിയാകുന്ന അതിനു് കടന്ന ഔദാസ്യം അനുവദിക്കരുതു്. പല മനുഷ്യർക്കും, കുററങ്ങളും വീഴ്ചകളും കൊണ്ടു് അവരുടെ മരണം ഒരു മെച്ചമായിത്തീർന്നിട്ടുണ്ടെന്നു വിചാരിക്കുന്നതു് അബദ്ധമാകുന്നു. നാമും കുററങ്ങളും വീഴ്ചകളും ഇല്ലാത്ത സർവ്വജ്ഞന്മാരല്ല. അതിനാൽ മരിച്ചവരെപ്പററി വ്യസനിച്ചില്ലെങ്കിൽ നമ്മുടെ മരണത്തിലും കര

യുവാൻആളുണ്ടാകയില്ല. ധൎമ്മത്തിന്റെ വ്യവസ്ഥ "കൊടുക്കുന്നേടത്തോളം കിട്ടുന്നു" എന്നുള്ളതാകുന്നു. തന്റെ സഹോദരനെ വെറുക്കുന്നതിന്ന് പ്രോത്സാഹിപ്പിക്കുന്ന ഏതൊരു സംഗതി ഇപ്പോൾ മനസ്സിനെശല്യപ്പെടുത്തുന്നുവൊ അതിനെ ക്ഷമാപൂൎവം സഹിക്കുക. ആ അസഹ്യതതാനെ വിട്ടുമാറും. ഒരു സമയം പിന്നെ ഒരിക്കലും തിരിച്ചെത്തുകയില്ലെന്നും വരാം. ഇന്നു ആത്മാവിനെ വേദനിപ്പിക്കുന്നവയായ സംഭവങ്ങളുടെ സമ്മിശ്രാവസ്ഥയും ഫലവും കൎമ്മചക്രഗതിയിൽ ഇനി അനേകം നൂററാണ്ടുകൾക്ക് എത്തിച്ചേരാതിരുന്നേക്കാം. എന്തെന്നാൽ മനുഷ്യരും സത്വങ്ങളും മാറിമാറികൊണ്ടിരിക്കുന്നു. നവം നവമായി എന്തെല്ലാം സാധനങ്ങൾ അവയോടു തുടരെത്തുടരെ ചേൎന്നു വരുന്നു? അത്ഭുതകരമായ മന്ത്രശക്തികൊണ്ടെന്നപോലെ പുളിപ്പുമധുരമായി തോന്നുന്നു.

കുറച്ചൊക്കെ അന്യോന്യം പറഞ്ഞുതീൎക്കുക. കുറച്ചൊക്കെ ക്ഷമിക്കുക. കുറച്ചൊക്കെകണ്ടില്ലെന്നു വയ്ക്കുക എന്നുവരുമ്പോൾ കൎക്കശങ്ങളായ അണുക്കളുടെ സമൂഹംപോലും മാൎദ്ദവമേറിയ മെഴുപോലെ യോജിച്ചുപോകുന്നു. അന്യന്റെ ഹൃദയത്തെ നമ്മുടെ മതത്തിനനുസരിച്ച് രൂപപ്പെടുത്തുവാൻ സാധിക്കുമൊ? അതുപോലെതന്നെ നമ്മുടെ വിചാരങ്ങൾക്കനുരൂപമായ ചിന്തകൾ അന്യന്റെ തലച്ചോറിൽ വിളയേണ്ടതിന്ന് ആഗ്രഹിക്കാമൊ? നിസ്സാരത്തെ ഗൌനിക്കാത്ത ധൎമ്മം എത്ര അഭിമാനത്തോടുകൂടി പാദങ്ങൾ ഊന്നിനടക്കുന്നു! ധൎമ്മത്തിന്ന് നിരീക്ഷണശക്തിയേറിയ ലോചനങ്ങളുണ്ട്. എന്നാൽ ഇമകളിൽ തിങ്ങിനിൽക്കുന്ന രോ-

ങ്ങളെക്കൊണ്ടു് ആത്മപ്രകൃതി മറഞ്ഞിരിക്കുന്നു. ധർമ്മം സർവരാലും പ്രശംസിക്കപ്പെടുന്നു. ആ പ്രശംസയ്ക്കു് പാത്രമാകുമെന്നു കരുതി നാം ഭയപ്പെടരുതു്. മനുഷ്യർ നമ്മെ അധികമായി സ്നേഹിക്കുന്നതുകൊണ്ടു് ദൈവത്തിന്റെ സ്നേഹത്തിന്നു് ന്യൂനത വരുന്നില്ല.

---

## ൭. സ്നേഹം

"സ്നേഹമാണഖിലസാരമൂഴിയിൽ
സ്നേഹസാരമിഹ സത്യമേകമാം."

മൊട്ടിന്നു് മഞ്ഞുപോലെയും പുഷ്പത്തിന്നു് ഇരുട്ടുപോലെയുമാകുന്നു സ്നേഹത്തിന്നു് തന്നിഷ്ടത്തോടുള്ള നില. തന്നിഷ്ടം ഗോപുരം കാക്കുന്ന കോട്ടയിൽ വിശ്വാസം കടക്കുന്നില്ല. നമ്മുടെ സ്നേഹിതരെ തന്നിഷ്ടക്കാരായി കാണുമ്പോൾ അവരുടെ സത്യത്തിൽ നമുക്കു സംശയം തോന്നുന്നു.

നമ്മുടെ സ്വന്തമായ അഭ്യുദയത്തിന്നു് മാത്രം നാം അടിമപ്പെടുമ്പോൾ നാം നമ്മുടെ സ്നേഹിതരേയും വഞ്ചിക്കുന്നു. ആ സമയത്തു് സ്നേഹം നമ്മിൽ കുടികൊള്ളുന്നുണ്ടെങ്കിൽ മിനുസമായ മുഖത്തു സ്തുതിരൂപത്തിൽ മാത്രമായിരിക്കും. "ശങ്കയെ തിരസ്കരിച്ചടയ്ക്കുന്ന വാതിൽ വിശ്വാസത്തിനുവേണ്ടി സ്നേഹത്താൽ സസന്തോഷം തുറക്കപ്പെടുന്നു." ഇതിന്റെ സാരം സ്നേഹം ശങ്കയെ വെറുക്കുന്നു എന്നും, അന്യോന്യവിശ്വാസത്തിങ്കലാണു് അതിന്റെ ജീവൻ എന്നുമാകുന്നു. പ്രത്യേകോദ്ദേശത്തി

നുവേണ്ടി കൌശലത്തിൽ കെട്ടിച്ചമയ്ക്കുന്ന സ്തുതിവാക്കു കൾകൊണ്ടു സംഗതികൾ വെളിപ്പെടുമ്പോൾ സ്നേഹം താനെ വിട്ടുപോകുന്നു. ഒരാൾ ചിലപ്പോൾ നമുക്ക് അ മിതമായഗുണംചെയ്യുക്കാം; ആയാളുടെ ധനംമുഴുവനും അത്യാവശ്യസമയത്തു് നമ്മുടെ അധീനമാക്കിവെച്ചേ ക്കാം. എന്നാലും ഒരു സ്നേഹിതനെന്നു് ആയാളെ വിളി ക്കുവാൻ നാം മടിക്കുന്നതെന്താണു്? നാം ഹൃദയപൂർവ കമായ കൃതജ്ഞതയ്ക്കു വശംവദരായാലും ആയാളെ സ്നേ ഹിതസമൂഹത്തിൽ ഗണിക്കാത്തതെന്തുകൊണ്ടു്? നിസ്സാ രകാര്യങ്ങളിൽക്കൂടെ വെളിപ്പെടുത്തുന്നസ്വഭാവത്തിന്റെ 'ഐകരൂപ്യം—അതായതു സമനില ആകുന്നു.' സ്നേ ഹത്തിനു് കാരണമായിത്തീരുന്നതു്. തന്റെ സഹോദര നിൽ കാണുന്ന വിശിഷ്ടഗുണങ്ങളെ, മാർദ്ദവമില്ലാത്ത മനസ്സ് നിർദ്ദയം ഉടച്ചുകളകയല്ലയോചെയ്യുന്നതു്. ഒരു സാധാരണ ഹൃദയം ജ്ഞാനത്തിന്റെ ഉത്സാഹമില്ലാത്ത പരിചയത്തിൽനിന്നു വേഗേന പിൻതിരിക്കുന്നു. ധൈ ര്യവും സ്ഥൈര്യവും ഔശക്തമായ ആത്മാവിനെ അനു സരിക്കുന്നില്ല. ധനകാംക്ഷ അന്യോന്യ വിശ്വാസത്തെ മൂഢതയെന്നു ഗണിച്ചുകൊണ്ടു പുച്ഛിക്കുകയും ചെയ്യുന്നു. അനേകം അണുക്കളുടെ സംയോഗംകൊണ്ടു് ഒരു പർ വതം എന്നപോലെ നിസ്സാര സംഭവങ്ങളുടെ സമുച്ച യംകൊണ്ടാണു് സ്നേഹം ഉണ്ടാകുന്നതു്. ആ അണു ക്കൾ ഒന്നിച്ചുചേർന്നു് നിൽക്കുന്നില്ലെങ്കിൽ പർവതം മണൽതരിയായി മാറാതിരിക്കുമൊ?

നമ്മുടെ ഹൃദയത്തെ മുഷിപ്പിക്കാതേയും നാം ഒളി വിൽ നിന്ദിക്കുന്നതിനു് എടകൊടുക്കാതെയും ഇരിക്കു ന്ന ഒരു സ്നേഹിതൻ എങ്ങിനെവേണമെന്നാണു് വി

ചാരിക്കുന്നതു്? ആദ്യത്തിൽ കണ്ണിനെ മഞ്ഞളിപ്പിച്ചു കൊണ്ടു പിന്നീടു അന്ധകാരത്തിലിറക്കാതെ, സ്വല്പങ്ങളായ പ്രാരംഭങ്ങളാൽ തമ്മിൽ ബഹുമാനം മുളപ്പിച്ചു ക്രമേണ അതിനെ വളർത്തിനിലനിൎത്തുന്ന ആൾ മാത്രമേ സ്നേഹിതൻ എന്ന പരിശുദ്ധമായ നാമത്തെ അർഹിക്കുന്നുള്ളു.

ആയാളാകട്ടെ, നമ്മെ ഒരു മനുഷ്യനായിട്ടുമാത്രം കാണുന്നു. അതിനാൽ അമാനുഷികങ്ങളായ മഹാകൃത്യങ്ങളൊന്നും നമ്മിൽ നിന്നാശിക്കുന്നില്ല. നമ്മുടെ നേരെയുള്ള സഹനശീലം, ആയാളോടും സദാചാരത്തോടുകൂടി പെരുമാറുന്നതിനു് നമ്മെ ഉപദേശിക്കുന്നു. മറ്റാളോടുകൂടിയ ലൌകികഭാവങ്ങളെ അയാൾ നിന്ദിക്കുന്നില്ല. ജീവിതാവശ്യങ്ങളെ നിരാകരിക്കുന്നുമില്ല. അന്യരുടെ വീഴ്ചകളിൽ പരിഹാസവും അവയെ വെളിപ്പെടുത്തുമ്പോൾ നിന്ദ്യവാക്കുകളെ ഉച്ചരിച്ചുകൊണ്ടു നീചമായിട്ടുള്ള ഒരു വിധിയും ആയാളിൽനിന്നു പുറപ്പെടുന്നില്ലാ. അങ്ങിനെ പ്രവർത്തിക്കുന്നതായാൽ മറെറാരു ദിക്കിൽ, നമ്മെ പററിയും അപ്രകാരം അപഹസിക്കുന്നുണ്ടെന്നു നമുക്കു് എന്തുകൊണ്ടു വിചാരിച്ചുകൂടാ? ആയാൾ നമ്മളിൽനിന്നു് യാതൊരു സ്വകാൎയ്യവും ഒളിക്കുന്നില്ല. പ്രത്യുത നമ്മുടെ സ്വകാൎയ്യങ്ങളെ ത്യജിക്കുന്നതുമില്ല. നമ്മുടെ സന്തോഷങ്ങളിൽ സന്തോഷിക്കുന്നതുപോലെ സങ്കടങ്ങളിലും പങ്കുകൊണ്ടു വ്യസനിക്കുന്നു. എന്നാലും അയാൾക്കൊരു കാൎയ്യമുണ്ടു്, നമ്മെ അത്രത്തോളം സ്നേഹിക്കുന്നതുകൊണ്ടു് അയാളുടെ ഹൃദയത്തിന്റെ മാലിന്യത്തെ—അഥവാ ന്യൂനതകളെ—നമ്മെ കാണിക്കുന്നതിനു് അയാൾ ഒട്ടും മടിക്കുന്നില്ല;

എന്നുമാത്രമല്ല, നമ്മുടെ തെററുകളെ അയാളിൽനിന്നും മറച്ചുവെയ്ക്കാതെ പുറമെ പ്രകാശിപ്പിക്കുന്നതിന് ധൈര്യപ്പെടുത്തുകയും പ്രേരിപ്പിക്കുകയും ചെയ്യുന്നു. അല്ലാത്തപക്ഷം അത് അയാളിൽനിന്ന് ഒളിച്ചുവച്ചിട്ടുള്ള വിഷയവും വിഷവുമായിത്തീരുകയും, താൻ ആദരിച്ചുവരുന്ന ഹൃദയം സത്യത്തിൻെറ അഭാവത്താൽ തൻേറതിനെക്കാൾ പാപകരമാണെന്നു വിചാരിക്കുകയും ചെയ്യും. അത്രയുമല്ല, തനിക്ക് അറിയാതെയുള്ള അബദ്ധങ്ങളല്ലാതെ അറിഞ്ഞുചെയ്യുന്ന അപരാധങ്ങളില്ലെന്ന് അയാൾ സമാധാനിക്കുകയും ആവക നിസ്സാരങ്ങളെന്നു തോന്നുന്ന വീഴ്ചകളോട് മല്ലിടുന്നതിനു ആയാൾക്ക് അലസതവന്നുചേരുകയും ചെയ്യും. എല്ലാനന്മകളുടേയും ഇരിപ്പിടമായ ഈശ്വരൻെറ ചൈതന്യം ആൎക്കും പൂൎണ്ണമായി സിദ്ധിച്ചിട്ടില്ലെന്നുള്ളത് വാസ്തവംതന്നെ. എന്നാൽ അതോടുകൂടെ ആ പൂൎണ്ണതയ്ക്കായിക്കൊണ്ടു എല്ലാവരും എല്ലായ്പോഴും ശ്രമിക്കുവാൻ കടപ്പെട്ടിട്ടുള്ളവരാണെന്നും ഓൎക്കണം.

രണ്ടു ഹൃദയങ്ങളുടെ ഐക്യത്തിൽ—ഹൃദയത്തിൽ അന്യോന്യം കവിഞ്ഞൊഴുകുന്ന വികാരങ്ങളുടെ ആധിക്യത്തിൽ—അന്തൎഗ്ഗതങ്ങളെ മുഴുവനും പറഞ്ഞുപോകുന്നു. മനുഷ്യസഹജമായ പ്രകൃതികൊണ്ട്—മനുഷ്യരാകയാൽ—പൂൎണ്ണമായ സഹതാപത്തെ സ്വാധീനപ്പെടുത്തുകയും ചെയ്യുന്നു. വിശ്വാസം അധരോഷ്ഠങ്ങളെ തുറപ്പിക്കും; നോട്ടം പ്രോത്സാഹനത്തെ പ്രകാശിപ്പിക്കുകയുംചെയ്യും. രസനയൊ അഹംഭാവത്തെ വെറുക്കുന്നു; ഹൃദയമാകട്ടെ കരുണാപൂരിതമായാലെ സന്തോഷിക്കുന്നുള്ളു.

മറവുള്ള വരോടുകൂടെയും കയറിവരുവാൻ പറയുന്നതിന് ആരുടേയും നില കുന്നിന്റെ മുകളിലല്ല. കയ്യോടുകയ്യ് കോൎത്തുപിടിച്ചുകൊണ്ട് അധ്വാനിച്ച്, ഭാരങ്ങളെ അന്യോന്യം താങ്ങിക്കൊടുത്ത്, മനസ്സിലെ പരമാൎത്ഥവിചാരങ്ങളാകുന്ന ആശകളേയും ആശയങ്ങളേയും അറിയിച്ച്, സ്നേഹരസങ്ങളടങ്ങിയ നിധിയെ സന്തോഷസഹിതം കൈ മാറുക. ആവലാതികൾ കേട്ടാൽ സാവധാനത്തിൽ സമാധാനവാക്കുകളുരയ്ക്കുക. എരട്ടിപ്പടിയായ ശ്രദ്ധയോടെ ആലാപങ്ങൾക്കു ചെവികൊടുക്കുക.

പരിശുദ്ധമായ പാരിജാതത്തോട്ടത്തിലുണ്ടായ ഒരു പുല്ലാണ് നാം എന്നു കരുതിയാൽമതി. എന്നാൽ, സ്നേഹിതന്മാരെ തിരഞ്ഞെടുക്കുമ്പോൾ നമ്മുടെ ആശയപരിശോധന മുമ്പെ കഴിക്കുക; പിന്നെ അയാളുടെ ആശയങ്ങൾ നമ്മുടേതിനെ അനുകരിക്കുന്നവയോ എന്നു പരീക്ഷിക്കുക. സേവ്യസേവകഭാവത്തിലല്ല, സമനിലയുള്ളദിക്കിലാണ് സ്നേഹവിത്ത് പാകേണ്ടതെന്നും ഓൎക്കുക. "സഖ്യവും വിവാഹവും വ്യവഹാരവും തന്നിക്കൊക്കുമൊട്ടാഭിജാത്യമുള്ളവരോടുവേണം" ആഭിജാത്യം എന്നാൽ ധനംകൊണ്ടോ സ്ഥാനമാനങ്ങൾകൊണ്ടോ ഉളവാകുന്ന ലൌകികമായ ഉന്നതിയെയല്ല ഉപപാദിക്കുന്നതു്. മനോഗുണങ്ങളുടെ ആധിക്യത്താൽ നേടുന്ന ഉത്തമനിലയെന്നാണ് ഇവിടെ അതിനുദ്ദേശിച്ചിട്ടുള്ള അൎത്ഥം.

അവസാനസ്മരണകൾ, കരുണാമസൃണങ്ങളാകുമ്പോൾ സ്നേഹത്തോടുണ്ടാകുന്ന വേർപാട് അതിനെ ബലപ്പെടുത്തുന്നതുപോലെ, അന്ത്യമായ അനുഭവത്തിന് അല്പമായ വീഴ്ചയാണ് അവശേഷിച്ചതെങ്കിൽ ആ സ്നേ-

ഹത്തിന്റെ അഭാവത്തിൽ അത്തു ദിവസംപ്രതി താനെ ശുഷ്കിക്കുന്നതാണെന്നും അറിയണം.

വിശ്വാസം എന്നത്തു വളരെ ചുരുക്കവും സ്നേഹം അത്ഭുതപൂർവ്വവുമായിട്ടുമാണു് മനുഷ്യരുടെ ഇടയിൽ ഇപ്പോൾ കണ്ടുവരുന്നത്.

"ഹാ കയി! പരമെന്തു മൈത്രി പാർത്താൽ
വെറുമൊരു പേരു് മനം മയക്കിമാത്രം,
പുകഴ്പണമിവയ്ക്കു് പിഞ്ചെരിയും
നിഴലതുല്ലാം നിഴലാണു സാധുലോകെ"

എങ്കിലും അപരിചിതന്മാർ നമ്മെ സ്നേഹിതന്മാരെന്നു വിളിക്കുന്നതായും, അവർ സംശയിച്ചുകൊണ്ടിരിക്കുമ്പോൾ വിശ്വസിക്കുന്നു എന്നു പറയുന്നതായും കേട്ടേക്കാം. മിത്രഭാവത്തെ മിനസപ്പെടുത്തുന്നതിനു് ചില വഴിക്കുന്ന നിമിഷങ്ങൾ മിത്ഥ്യയായിട്ടില്ല എന്നുറയ്ക്കും. എന്തെന്നാൽ ഒരു വിശ്വസ്തമിത്രം കനകത്തെക്കാട്ടിലും സ്വായത്തങ്ങളായ മനോഗുണങ്ങളെക്കാട്ടിലും വിലയേറിയതാകുന്നു. ഉപദേശങ്ങളെക്കാൾ പ്രവൃത്തികൾക്കു മാഹാത്മ്യം കൂടും. വാക്കുകൾകൊണ്ടു് മനുഷ്യരുടെ അഭിമാനം ക്ഷണിതമായെന്നുവരാം; നമ്മുടെ ഉദ്ദേശം മനസ്സിലാക്കാതെ നിർദ്ദയമായി നമ്മോടു് അതിവചനവും കഥിച്ചേക്കാം. ആ സമയത്തു് അതിശയമായ ക്ഷമയെ വരിക്കുക. ചിലക്കു് സ്നേഹിതന്മാർ ഒരിക്കലും ഉണ്ടായിട്ടില്ലെന്നു വരാം. എന്നാൽ അതിനുള്ള കാരണം അവരുടെ തന്നിഷ്ടവും കഠിനതയുമാകുന്നു.

ആഡംബരവും ഉപേക്ഷയും അഹങ്കാരവും ഗുണത്തെ തീരെ തള്ളിക്കളയുന്നില്ല. അതിനാൽ ഗുണംകൊ

ണ്ടു് ബഹുമാനത്തെ അർഹിക്കുന്ന ഒരാൾക്കു് സ്നേഹിതാഭാവം ഒരിക്കലും അനുഭവപ്പെടുന്നില്ല. മനുഷ്യസ്നേഹം വേരൂന്നി പുഷ്പിക്കുമ്പോൾ അതു മറെറാരുഹൃദയത്തിന്റെ സാമീപ്യത്തെ കൊതിക്കുന്നു.

എന്നാലും ലോകവിഹാരിയായ ഒരാൾ—ഒരാൾഅല്ലെങ്കിൽ ബുദ്ധികൊണ്ടു് ബാല്യത്തെ വിടാത്ത ഒരാൾ തണിഷ്ടമാകുന്ന മൂടൽ മഞ്ഞിനാൽ ആവരണം ചെയ്തുകൊണ്ടു്, അകാലത്തെ തണുപ്പിനെ പഴിക്കുന്നതായി കാണാം. അയാൾ ക്ലേശിക്കുന്നു; തക്ക കാരണവുമുണ്ടു്. വ്യാജം അയാളുടെ ഹൃദയത്തിലെ വിടവുകളെ അവിശ്വാസംകൊണ്ടാണു് അടച്ചിരിക്കുന്നതു്. അഹൊ! ഈ ലോകത്തിൽ സ്നേഹത്തിന്റെ ധർമ്മോദ്ദേശങ്ങളെ എത്ര കുറച്ചുമാത്രമാണു് അറിയുന്നതു്? അന്യസഹായത്തിനുവേണ്ടി അവനവനെ മറക്കുന്ന ഗുണവാന്മാർ എത്രയെത്ര ചുരുക്കമാണു്? ഓരോരുത്തനും തന്നെത്തന്നെസ്നേഹിച്ചുകൊണ്ടു് തന്റെ സഹോദരങ്ങളെ മത്സരബുദ്ധിയോടുകൂടി നോക്കുന്നുവല്ലോ. എന്താണിതിന്റെകാരണം? തന്റെ ഉദ്ദിഷ്ടം സാധിക്കുവാൻവേണ്ടി അസൂയയാൽ മൂടിയിരിക്കുക കൊണ്ടല്ലെ? ലോകമൊ എല്ലാനന്മകളേയും ദൂഷിപ്പിച്ചുകൊണ്ടു് ആ പരിശുദ്ധനാമത്തെ—സ്നേഹത്തെ ദൂനപ്പെടുത്തുന്നു; എങ്ങിനെയെന്നാൽ, "ശത്രു" എന്നഭിധാനം ചെയ്യപ്പെടാത്തവൻ "ബന്ധു"—സ്നേഹിതനാണത്രെ! ഭക്ഷണസാധനങ്ങളുടെ സമീപം കൂടുന്ന ഈച്ചകൾ എണ്ണത്തിൽ എത്രയുണ്ടായിരുന്നാലും കൈകൊണ്ടുള്ള ഒരു വെച്ചക്കു് അവയെ ഒന്നായി പറപ്പിക്കുന്നു; ശവശരീരത്തിന്മേൽ കൂടുന്ന കഴുക്കളും നിസ്സാരമായ ഒരു ശബ്ദംകൊണ്ടു് ഒരു ക്ഷണത്തിനുള്ളിൽ ഒന്നൊഴിയാതെ അതി

ന്നു വിട്ടുപോകുന്നു. അതുകൊണ്ടു് നമ്മുടെ വിശ്വാസത്തെ അർഹിക്കുന്നവർ വളരെ അധികമില്ല. എന്നാലും അതിനും ചിലർ ഇല്ലാതെ ഇരിക്കുന്നില്ല. അവരാകട്ടെ നമുക്കുവേണ്ടി ജീവിക്കുന്നു. തങ്ങളെ നിരസിക്കുന്ന നിഷ്ഠുരലോകം ഒരു മരുഭൂമിയാണെന്നു അവർ കരുതുകയും നമ്മെപ്പോലെയുള്ളവരെ ആഗ്രഹത്തോടുകൂടി നിരന്തരം അന്വേഷിക്കുകയും ചെയ്യുന്നു. യാതൊരു മനുഷ്യനും ഗുണത്തെമാത്രം ആശ്രയിച്ചു ജീവിക്കുന്നില്ല—അതായതു തെററുകൂടാത്ത മനുഷ്യൻ ഈ ഭൂമിയിൽ ജനിച്ചിട്ടില്ല. എന്നാലും സ്നേഹത്തെ പുലർത്തുവാനുള്ള ദൈവദത്തമായ നമ്മുടെ മുറയെ വേണ്ടതുപോലെ അറിയുന്ന ഒരാളും അതിനെ നിരസിക്കുന്നില്ല. എന്നു മാത്രമല്ല അതു് നിത്യവും വർദ്ധിക്കുന്നതിനു് തന്നാലാകുംവണ്ണം ശ്രമിച്ചുകൊണ്ടും ഇരിക്കുന്നു. ഇതിനു് സത്യത്തെ ആശ്രയിച്ചാൽ മതിയാകും.

അതുകൊണ്ടു് എല്ലാ നന്മകളുടേയും നിദാനമായ സത്യത്തെ സ്വീകരിച്ചു്, ഐകമത്യത്തോടുകൂടി അന്യോന്യം പെരുമാറുന്നതായാൽ ഏതു മഹത്തായ കാര്യവും എളുപ്പത്തിൽ സാധിക്കാവുന്നതും ആനന്ദത്തോടുകൂടി ജീവിതം നയിക്കാവുന്നതും അവസാനത്തിൽ ദൈവത്തോടുകൂടി ലയിക്കാവുന്നതും ആകുന്നു. ആ ദൈവമാകട്ടെ സ്നേഹരൂപമായിട്ടാണു് വിലസുന്നതെന്നും അതിനാൽ ആ സ്നേഹത്തെ നാം ആദരിക്കുന്നേടത്തോളം ദൈവത്തോടടുക്കുകയാണെന്നും ഉള്ള തത്വംകൂടി നമ്മുടെ ഓർമ്മയിൽ എപ്പോഴും വേണ്ടതാകുന്നു.

---

# ൯. സത്യം

"സഹസ്രമശ്വമേധങ്ങളോടൊരു സത്യംതന്നെ
സഹസ്രപത്രോത്ഭവൻ തൂക്കിപ്പണ്ടെന്നു കേൾപ്പൂ
അന്നേരൊതുങ്ങിയതു സത്യമെന്നറിഞ്ഞാലും
മന്നവ! സത്യത്തെക്കാൾമീതെ മറ്റൊന്നുമില്ല"

വിനയത്തെ വരിച്ചു, ധർമ്മത്തെ സ്ഥാപിച്ചു, സ്നേഹത്തോടുകൂടി ലോകത്തിൽ ചരിക്കുവാൻ വിചാരിക്കുന്ന മനോഗുണമുള്ള ഒരാൾ സത്യത്തെ സർവ്വഥാ സ്വീകരിക്കുന്നു. സത്യത്തിന്റെ ഗൌരവം എത്ര മഹത്തായിട്ടുള്ളതാണെന്ന്, ഇതരഗുണങ്ങളെ മാത്രമല്ല സ്വജീവനെപ്പോലും ബലികഴിച്ചും അതിനെ രക്ഷിക്കണമെന്നു പറയുന്നതിൽനിന്നനുമാനിക്കാം. ഹിന്ദുക്കളുടെ പുണ്യകർമ്മങ്ങളിൽ പ്രധാനമായ ഒരു സ്ഥാനമാകുന്ന 'അശ്വമേധ'ത്തിന്നു കൊടുത്തിട്ടുള്ളതു്. അപ്രകാരമുള്ള ആയിരം അശ്വമേധം ഒരു സത്യത്തിന്റെ വിലയ്ക്കു മതിയാകുന്നില്ല!

പഞ്ചഭൂതങ്ങളും ആദിത്യചന്ദ്രന്മാരും — എന്നുവേണ്ട സകല ചരാചരങ്ങളും സത്യത്തെ ആശ്രയിച്ചുനില്ക്കുന്നു. വേദങ്ങളും വേദാംഗങ്ങളും സത്യത്തിന്റെ മാഹാത്മ്യങ്ങളെ ഘോഷിക്കുന്നു. അതിനെ ആചരിക്കേണ്ടആവശ്യത്തെ അറിയിക്കുന്നു. എന്തിന്! ദൈവംതന്നെ സത്യസ്വരൂപനാണെന്നു വിശ്വസിക്കപ്പെടുന്നു. അത്ര മഹത്വമുള്ള സത്യത്തെ വരിച്ചിട്ടുള്ള ഹൃദയത്തിന്റെ ശക്തി അത്ഭുതകരമായിട്ടുള്ളതാകുന്നു.

ലോകഗതിയിലുള്ള വിജയങ്ങൾക്കും സാമ്പത്തികമായ വർദ്ധനയ്ക്കും വ്യാജത്തെ ആശ്രയിക്കുന്നതായി നാം പലപ്പോഴും പലരേയും കണ്ടുവരുന്നുണ്ടായിരിക്കാം. എ

ന്നാൽ അതു താല്ക്കാലികമായ ഫലത്തെ ചെയ്യുവാൻ മാത്രമെ പൎയ്യാപ്തമാകുന്നുള്ളു എന്നോൎക്കണം. അതുതന്നെ സത്യമാണെന്നുള്ള ഒരു മായാബോധം ഉണ്ടാക്കിത്തീൎക്കുന്നതിൽ നിന്നേ സാധിക്കുന്നുള്ളു എന്നും ധരിക്കണം. അങ്ങിനെ കപടംകൊണ്ടു നടത്തിപ്പോരുന്ന ഒരു വ്യാപാരം അപകടത്തിലെത്തുമ്പോൾ സഹതാപത്തിനു പോലും ആളെ കാണുന്നില്ല. പിന്നെ സഹായത്തെപ്പററി ചിന്തിച്ചിട്ടാവശ്യമില്ലല്ലൊ. വ്യാജജല്പനങ്ങളെക്കൊണ്ടുള്ള വാചാലതയും അടിസ്ഥാനത്തിന് ഉറപ്പില്ലാത്ത മണൽക്കുന്നുകളെപ്പോലെ ഒരു കാററത്ത് ഒന്നായി നശിച്ചുപോകുന്നു. എന്നാൽ സത്യത്തെ മുൻനിൎത്തി നടത്തുന്ന കൎമ്മങ്ങൾ ശാശ്വതവിജയത്തെയാണു കരസ്ഥമാക്കുന്നത്. എന്നുമാത്രമല്ല അതു അഹിംസാപരമായും ഔദാൎയ്യപൂൎണ്ണമായുമുള്ള അഭിമാനത്തെ വഹിക്കുകയും ചെയ്യുന്നു.

സത്യത്തെ മൂലധനമായിറക്കി നടത്തുന്ന വ്യാപാരത്തിന് ഹാനിയില്ല. അതു വാങ്ങുവാൻവരുന്ന പതിവുകാരിൽ എന്നും ഒന്നാമനായി കാണുന്നതു ദൈവത്തെതന്നെയായിരിക്കും. കരുണാമൂൎത്തിയായ അദ്ദേഹമൊ ആ വ്യാപാരിക്ക് ഒരുപക്ഷെ വ്യാജലോകത്തിൽനിന്നനുഭവമായേക്കാവുന്ന അപജയങ്ങളിൽനിന്നും അവനെ കാത്തുരക്ഷിക്കുന്നു. തോല്മയിൽ അനുകമ്പാപൂൎവമായ ആശ്വാസവാക്കുകൾകൊണ്ടും, പ്രോത്സാഹനസൂചകങ്ങളും ആശാപോഷകങ്ങളുമായ സഹായങ്ങൾകൊണ്ടും അവനെ ആശ്വസിപ്പിക്കുന്നു. അതിനാൽ വിശ്വാസത്തോടും ധൈൎയ്യത്തോടുംകൂടി അവൻ വീണ്ടും പ്രയത്നത്തെ തുടരുകയും വിജയം കൈക്കലാക്കുകയും ചെയ്യുന്നു.

എന്നാൽ ഇടയ്ക്കു വന്നുചേരുന്ന ഈ വക അപജയങ്ങൾ സത്യത്തിൽ അജ്ഞാനത്തിന്റെ സങ്കലനംകൊണ്ടുണ്ടാകുന്നതാണെന്നു കരുതണം. ആ അജ്ഞാനമാകട്ടെ സത്യത്തെ പ്രത്യക്ഷപ്പെടുത്തുവാൻ അനുവദിക്കാതെ ഒരു ഘനമേറിയ തിരസ്കരണിയായിട്ടാണു് സ്ഥിതിചെയ്യുന്നതു്. അതിനെ നീക്കുമ്പോൾ, രാവിലുള്ള അന്ധകാരത്താൽ വഴിതെറ്റിക്കുഴങ്ങുന്ന ഒരു പഥികനു് അരുണോദയം കാണുമ്പോഴത്തെ അവസ്ഥ ലഭ്യമാകുന്നു. അതുകൊണ്ടു ശരിയായ സത്യത്തെ അറിയേണമെങ്കിൽ ജ്ഞാനം സമ്പാദിക്കേണ്ടതു് അത്യാവശ്യമാകുന്നു.

അപരാധം ഭ്രാന്തമാണെങ്കിൽ അബദ്ധം ഒരു വെറും ജ്വരംമാത്രമാണെന്നു കരുതണം. അവയിൽനിന്നുള്ള ആശ്വാസത്തിനു് കരുതലോടും ദയയോടും കൂടിയ ശുശ്രൂഷ വേണം. ആലോചനയില്ലെങ്കിൽ അറിവുകൊണ്ടു കാര്യമെന്താണു്? അജ്ഞാനവും ആലോചനക്കുറവും അഹങ്കാരവും അതിമോഹവും ആർജ്ജവത്തിന്റെ അമിതബലമറിയാതെ അതിനെ ഹനിക്കുവാൻ ആഗ്രഹിച്ചുകൊണ്ടു് ശത്രുക്കളത്തിൽ പോരിനു് നിരന്നുനിൽക്കുന്നതുകാണാം. എന്നാൽ നിർമ്മലമായ സത്യം, ആ നിസ്സാരന്മാരായ എതിരാളികളെ ഭയപ്പെടുന്നില്ല. എന്നുമാത്രമല്ല, തന്റെ സാന്നിദ്ധ്യമാത്രത്താൽ അവ ഭീരുക്കളായ ഭടന്മാരെപ്പോലെ പലായനം ചെയ്യുന്നതു നോക്കി നിൽക്കുകയും ചെയ്യുന്നു.

ബഹുമാനവും സ്വാതന്ത്ര്യവും ശരണ്യമായ സത്യത്തെ സർവദാ ആശ്രയിക്കുന്നു. സത്യവാനായ ഒരു നിസ്സാരൻ ചക്രവർത്തിയോടും തന്റെ കാര്യത്തെ തുറന്നുപറയുവാൻ മടിക്കുന്നില്ല. സേവകന്മാരായ പ്രഭുക്കന്മാർമു

ട്ടുകളുന്ന രാജസന്നിധിയിൽ വിറക്കൂടാതെ നില്ക്കുന്നതിന് അവന് തന്റെ ദിവ്യമായ നിഷ്ഠയുടെ ബോധം ധൈര്യത്തെ കൊടുക്കുന്നു. ധനവും അധികാരവുംമാന്യതയും ജനങ്ങളാൽ ഭക്താചെയ്യപ്പെട്ട ഒരു രാജാവിനെ അവരോടൊപ്പം ആദരിക്കണമെങ്കിൽ അവൻ അതിന് തയാറാണ്. പക്ഷെ ഇത് അവനറിയാതെ ചെയ്യുന്നൊരു കർമ്മമല്ല എന്നേയുള്ളൂ. തന്റെ കൈവശമിരിക്കുന്ന ആ അമൂല്യസ്വത്തിന്റെ ഗണനയിൽ ഈ നശ്വരങ്ങളായ ബാഹ്യാഡംബരങ്ങൾക്ക് എന്തു വിലയാണ്? എന്നാൽ ദൈവത്തിന്റെ സ്മരണമാത്രത്തിൽ അവന്റെ പാദങ്ങളുടെ ബലം കുറഞ്ഞുപോകുന്നു. കാൽമുട്ടുകൾ മടങ്ങുക മാത്രമല്ലചെയ്യുന്നത്. ദേഹമാസകലംകൊണ്ടുള്ള സാഷ്ടാംഗപ്രണാമംതന്നെ അവൻ ആചരിച്ചുപോകുന്നു.

മാന്യമായും ഉദാരമായും കരുണമായുമുള്ള വിചാരങ്ങൾ സത്യത്തോടു ചേർന്നുനില്ക്കുന്നു. അതുഭരിക്കുന്ന ഒരു ഹൃദയത്തിൽ ആഭാസത്തിന് ഇടമില്ല. അപ്പോൾ ആ ഹൃദയം അനുഭവിക്കുന്ന സ്വാതന്ത്ര്യത്തെ എത്ര പവൻ വിലമതിച്ചാൽ മതിയാകും! വാക്കിനും പ്രവൃത്തിക്കും തടവില്ല. ഒരു സത്യസന്ധന്റെ വായിൽനിന്നു വീഴുന്ന ദൃഢതരങ്ങളായ വാക്കുകളെ ആരാണ് ആദരിക്കാത്തത്? സമാധാനപാലകനായ അവന്റെ പ്രവൃത്തികളെ ആരാണ് പ്രശംസിക്കാത്തത്?

എന്നാലും അർത്ഥത്തിനുവേണ്ടി സത്യത്തെ വില്ക്കുന്നവരെ വളരെ കണ്ടേക്കാം. അവർക്ക് കിട്ടുവാനുള്ളത് ജനങ്ങളിൽ നിന്നുള്ള അപഹാസവും അനാദരവുമാണെന്ന് അവർ അറിയുന്നില്ല. മലിനമായ സ്വഭാവത്തിന്റെ ദൈന്യമായനില 'മനുഷ്യനെ മനുഷ്യനാക്കുവാനുള്ള

മഹിമയേറിയ മാർഗ്ഗദർശനത്തിന് മതിയാകുന്നില്ല. അതിനാൽ അവർ അവരുടെ വ്യാജത്തിങ്കൽ ജയഭേരി കൊട്ടിക്കൊണ്ടു് അപഹാസയോഗ്യമായ അധോഗതിയെയാണ് അവസാനത്തിൽ പ്രാപിക്കുന്നതു്.

സമുദായോദ്ദേശങ്ങളെ തെററിദ്ധരിച്ചു്, ഇല്ലാത്ത മാന്യപദത്തെ അഭിമാനിക്കുന്നവരും സത്യത്തെ ചിലപ്പോഠം ധിക്കരിക്കുന്നു. ജനസാമാന്യത്തിങ്കൽ നിന്നുള്ള ആരാധനീയതയ്ക്കുടവുതട്ടിയേക്കുമൊ എന്നുഭയന്നു് ആ ജളപ്രമാണികഠം, തങ്ങഠം ചെയ്ത അപരാധത്തെ അവരിൽനിന്നും ഒളിക്കുവാൻ ശ്രമിക്കുന്നു. അതുമൂലം സ്വന്തമായ ആത്മാവിനെ വഞ്ചിക്കുന്നു. അപരന്മാരുടെ പുച്ഛത്തെ ഭയപ്പെടുന്നു. ആ അപരാധം എപ്പോളാണ് എന്തുകാരണംകൊണ്ടാണ് വെളിപ്പെടുന്നതെന്നുള്ള വിചാരംകൊണ്ടു് ആ ഭീരുക്കഠം തങ്ങളുടെ മനസ്സമാധാനത്തെ ഇല്ലാതാക്കുകയുംചെയ്യുന്നു. എന്നിട്ടും അവക്കും അവരുടെ തെററിനെ സമ്മതിക്കുവാൻ ധൈയ്യംവരുന്നില്ല. അന്യർ അതിനെ കണ്ടുപിടിച്ചു് പഴിക്കുമ്പോഠം അവരോടു് അനാവശ്യമായ ഒരു വെറുപ്പും ഉണ്ടാകുന്നു.

ഇതെല്ലാം എന്തിനാണ്? സത്യവാനു് സർവജ്ഞനാണെന്നുള്ള അഭിമാനമില്ല. വിലമതിക്കുവാൻവയ്യാത്ത തൻെറ ആ സ്വത്തിനെ—സത്യത്തെ രക്ഷിക്കേണമെന്നുള്ള താല്പയ്യമേയുള്ളു. അതിനാൽ അവൻ അവൻെറ അപരാധത്തെ അറിയിക്കുന്നതിൽ ലജ്ജിക്കുന്നില്ല. സത്യം അവൻെറ കവചവും, ധൈയ്യവും സ്വാതന്ത്ര്യവും അവൻെറ ആയുധങ്ങളുമാകുന്നു. അവയെ ഭേദിച്ചു്, പരനിന്ദയ്ക്കു് അവനെ സ്പർശിക്കുവാൻ കഴിയുകയില്ല. എന്നാൽ വിശ്വാസം അവനോടടുക്കുന്നു; സ്നേഹം അവ

നെ കൊതിക്കുന്നു; ധൎമ്മം അവനെ പിന്തുടരുന്നു; വിനയം അവനെ അലങ്കരിക്കുന്നു; കരുണ അവനെ ആശ്രയിക്കുന്നു; ഔദാൎയ്യം അവനെ തൃപ്തിപ്പെടുത്തുന്നു; വിദ്യ അവനെ വരണം ചെയ്യുന്നു; ആത്മബോധം അവനെ ആനന്ദിപ്പിക്കുകയും ചെയ്യുന്നു.

---

## ൭. ജ്ഞാനവാണി

ജ്ഞാനത്തിന്റെ അധരോഷ്ഠങ്ങളിൽ നിന്നു പുറപ്പെടുന്ന വാണി അപൂൎവ്വവും വിലപിടിച്ചതുമാകുന്നു. എന്തൊന്നു് അതിന്റെ വിലയ്ക്കു മതിയാകും? പൂൎണ്ണഗുണത്തോടുകൂടിയതും ആരാലും അത്യന്തം ആഗ്രഹിക്കപ്പെടേണ്ടതും ആരാധിക്കപ്പെടുന്നതും ഐശ്വൎയ്യത്തോടുകൂടിയ ആഹ്ലാദത്തെ നൽകുന്നതുമായ അതിന്റെ മനോഹാരിതയെ ലോകത്തിൽ അതിസുകുമാരമായ ഒരു സാധനത്തിൽ പോലും കാണുവാൻ കഴിയുകയില്ല.

വിസ്മൃതിയാകുന്ന ക്ഷീരാബ്ധിയിലെ കല്ലോലങ്ങൾ തെളുതെളെ തിളങ്ങുന്ന പ്രാപഞ്ചികങ്ങളായ പാറകളുടെ ഇടയിൽ ചെന്നടിക്കുമ്പോൾ ഇളകിമറിഞ്ഞു് അന്തൎഭാഗത്തിങ്കൽ നിക്ഷിപ്തങ്ങളും, ഉത്സാഹത്താൽ ശേഖരിക്കപ്പെടുന്നതിനും സ്മരണയുടെ ഗളനാളത്തെ അലങ്കരിക്കുന്നതിനും ഇഷ്ടപ്പെടുന്നവയും ആയ ദിവ്യമുക്താഫലങ്ങളിൽ ഏതെങ്കിലും പൊന്തിവരുന്നു എങ്കിൽ അതു തന്നെയാവട്ടെ; അനുഗൃഹീതരുടെ ആവാസത്താൽ പാവനമാക്കപ്പെട്ട ദ്വീപാന്തരത്തിൽനിന്നു പറന്നുവന്നാലും, ഏതു

യാരാമത്തിൽ ആലോചനയാൽ അതിസൂക്ഷ്മത്തോടെ നട്ടു വളർത്തിവരുന്ന കരുണാലതകളിന്മേൽ ഉള്ള കുസുമങ്ങളുടെ ധവളദളങ്ങൾക്കുള്ളിൽവെച്ചു രക്ഷിച്ചു പരിലാളിച്ചു പോന്നതുമായ സുഖബീജംതന്നെയാവട്ടെ; കാലമാകുന്ന പരിഷ്കൃതകണ്ഡത്തിൽ മുള്ളച്ചു് അനശ്വരമായ കൊമ്പത്തിന്നു തകുന്നവയും ദേവഭോഗ്യമായ അമൃതത്തെ സൃഷ്ടിക്കുന്ന പരിപാകപനകഫലങ്ങളാൽ ആവൃതങ്ങളുമായ കല്പകവൃക്ഷങ്ങളാവട്ടെ; ഹേമന്തകാലത്തിലെ ഉത്സവദിനങ്ങളിൽ ഒന്നിൽ സന്തോഷത്തോടെ പറന്നുവന്നിരിക്കുന്ന ഹംസങ്ങളുടെ വിടുർത്തിയ വെള്ളച്ചിറകുകളിൽ പ്രകാശിക്കുന്ന ഹിമബിന്ദുക്കളാവട്ടെ—ജ്ഞാനത്തിന്റെ അധരോഷ്ഠങ്ങളിൽ നിന്നു പുറപ്പെടുന്ന വാണിയോടു സാദൃശ്യത്തെ വഹിക്കുന്നില്ല.

ജീവദായകവും കീർത്തിപ്രദവും, ഇന്ദ്രദേവന്റെ രത്നസിംഹാസനപ്രഭയെ മറയ്ക്കുന്ന ധൂമമണ്ഡലവ്യൂഹംപോലെയും, ദിവ്യഭാജനത്തിന്റെവക്കുകേവിഞ്ഞുനിൽക്കുന്ന അമൃതത്തിന്റെ പാശിമണികൾപോലെ പ്രകാശിക്കുന്ന ചെറുകുമിളകൾപോലെയും, പരിപാവനമായ സത്യജലപ്രവാഹത്തിൽനിന്നു് ഉൽഭൂതങ്ങളായ ഇന്ദ്രധനൂർവർണ്ണത്തോടുകൂടിയ പൂക്കലമാലകൾപോലെയും, അതിലുമധികവും പവിത്രതയാൽ സുരഭിലവും സ്വർഗ്ഗപ്രാപ്തിക്കു മാർഗ്ഗദർശകവും ആകുന്നു ജ്ഞാനത്തിന്റെ അധരോഷ്ഠങ്ങളിൽ നിന്നു പുറപ്പെടുന്ന വാണി.

ചേതസ്സിലെ സൂക്ഷ്മസംഹൃദയത്തിന്റെ ജീവനം ജ്ഞാനമാകുന്നു. ഖനികളെ കാണിച്ചുതരുന്നതിന് ഭൂമിക്കു കഴിയുന്നില്ല. എന്നാൽ ഭൂമിയെ നല്ലവണ്ണം അറിയുന്ന ഒരുവന് അവയുടെ സ്ഥാനത്തെ മനസ്സിലാക്കുവാനും അടിയിൽ ഒളിഞ്ഞുകിടക്കുന്ന വിലയേറിയ നിധികളെ

പ്രയത്നത്താൽ കയ്യൂലാക്കുന്നതിനും സാധിക്കുന്നു. അതുപോലെതന്നെ അറിവുള്ളവനും അന്തരംഗത്തിൽ നിഗൂഹനംചെയ്തിരിക്കുന്ന ആ വിശിഷ്ടനിധിയായ ശമധനത്തെ അദ്ധ്വാനംകൊണ്ടുതന്നെ സമ്പാദിക്കുവാൻ സാധിക്കുന്നു.

ശോഭയോടുകൂടിയ നരച്ച മുടികളാൽ മകുടീകൃതമായി, തന്റേതല്ലാത്ത ഒരഗ്നിയാൽ സൗവനമാകുന്ന നേത്രത്തെ വിദ്യുൽപുഞ്ജംപോലെ അല്പകാലത്തേക്കുമാത്രം ചഞ്ചലപ്രഭമാക്കി പൂർണ്ണവെളിച്ചത്തോടും പരിശുദ്ധതയോടുംകൂടി ജ്ഞാനമേ! നീ എന്നെന്നും സ്ഥിതിചെയ്യുന്നു. നിന്റെ വാക്കുകളെ ഹാ! അവയ്ക്കുള്ള ഉപമാനം എവിടെനിന്നു കിട്ടും? ഓടിക്കൊണ്ടിരിക്കുന്ന ഇന്ദ്രരഥത്തിന്റെ പിൻഭാഗത്തുനിന്നുയരുന്ന അതിദീപ്തിമത്തുക്കളായ വജ്രരത്നധൂളികളാവട്ടെ, മുകളിൽ ആകാശത്തിന്റെ ഗവാക്ഷങ്ങളിൽനിന്നുള്ള ദിനകരപ്രവാഹത്തിന്റെ നിർത്സരപ്രഭതന്നെയാവട്ടെ. ബുദ്ധിയാകുന്ന ഉറവിൽനിന്നു നവമായി ഉത്ഭവിച്ചൊഴുകിക്കൊണ്ടിരിക്കുന്ന ജീവജലപൂർണ്ണങ്ങളായ നദികളാവട്ടെ ജ്ഞാനത്തിന്റെ അധരോഷ്ഠങ്ങളിൽനിന്ന് പുറപ്പെടുന്ന വാണിയുടെ തുലനയെ പ്രാപിക്കുന്നില്ല.

എന്തുകൊണ്ടെന്നാൽ ഹേ! വിദ്യാർത്ഥി! അവൾ നിനക്കു നല്ലതായ ഒരുമാർഗ്ഗദർശിനിയും നിന്റെഗമനത്തിങ്കൽ ഒരു അംഗരക്ഷകിയുമായി കാത്തുനിൽക്കുന്നു. മറ്റെല്ലാററിനും ക്ഷാമം സംഭവിച്ചാലും ഈ സമ്പത്തുകൊണ്ടു നീ ധനികനായിത്തീരുന്നു. നാലുഭാഗവും സങ്കടങ്ങളാൽ ചുററപ്പെട്ടിരിക്കുന്ന നിനക്ക് ഇവൾ പൂർണ്ണസുഖത്തെ പ്രദാനംചെയ്യും. അന്തർഭാഗം മുഴുവനും തീവ്രവേദന ബാധിച്ചു കഷ്ടപ്പെടുന്നുവെങ്കിൽ ഇവൾതന്നെ നിത്യാ

രോഗ്യത്തെനൽകും. നിശ്ചയമായും നിൻെറനന്മപരിപ കപാവസമയെ പ്രാപിക്കും. തിന്മയാകട്ടേ ക്ഷീണിച്ചു താനെ നശിച്ചുപോകുകയും ചെയ്യും; നിന്ദയൊ ദുർല്ലഭമായി ഭവിക്കും; ലജ്ജയുടെ സ്ഥാനം മയ്യാദ കയ്യേറും; ഭീരുത്വം മുൻകരുതലായും സാഹസം ധൈയ്യമായും പരിണമിക്കുന്നതിനുപുറമെ കോപഭാവം തക്കതായ കാരണത്തെ നൽകികൊണ്ട് അനന്തരകരണീയത്തെ ന്യായമാക്കി നിന്നെ രക്ഷിക്കാതിരിക്കയില്ല. അലസമായ ആ കരത്തിന് ആലോചനയോടുകൂടിയ നെററിത്തടത്തെ താങ്ങുന്നവെന്ന് നല്ലതായ ഒരു ഒഴികഴിവുണ്ടല്ലൊ! ജീവിതസമുദ്രത്തിൽ നിനക്ക് കാലൂന്നാത്തതായ ഒരു കയവും ശേഷിക്കുകയില്ല. എന്തുകൊണ്ടെന്നാൽ അത്യന്ധകാരത്തിലും കൊണ്ടുനടക്കുവാനുള്ള ഒരു ദിവ്യദീപം നിനക്കു കരസ്ഥമായികഴിഞ്ഞു. ഭയങ്കരരക്ഷസ്സായ അജ്ഞാനം അതിൻെറ ആഗമനമാത്രത്താൽ നശിച്ചുപോകുന്നു. എന്നുമാത്രമല്ല നിൻെറ ശിഷ്യഗണങ്ങൾ ശുഭ്രങ്ങളായ വിജയക്കൊടികളെ മിക്കെട്ടാളുയർത്തിപ്പിടിച്ചുകൊണ്ട് നിന്നോട് സ്വാഗതംപറയുന്നതു നോക്കുക!

അതുകൊണ്ട് നിന്നെ പഠിപ്പിക്കുന്ന ഭൂമിയേയൊ വായുവേയൊ ജലത്തേയൊ അന്തസ്സുച്ചിലയായ സരസ്വതീനദിപോലെ അനങ്ങാതെ ഒഴുകിക്കൊണ്ടിരിക്കുന്ന ആലോചനാഗീതങ്ങളേയൊ, അതല്ല, ഭാഗ്യവശാൽ നിന്നെ ഇഹലോകത്തിൽ ബന്ധിക്കുന്ന ആ വിപരീതവാസ്തുരകളേയൊ പ്രകാശിപ്പിച്ചുകൊണ്ടു ആത്മാനുഭൂതിയെ ആസ്വദിപ്പാനാഗ്രഹിക്കുന്നുവെങ്കിൽ ആ ജ്ഞാനവാണി നീ ശ്രവിച്ചാലും.

# ൮. ജീവിതം

ആരോഗ്യത്തിന്റെ വിജയസ്തംഭമായി, സന്തോഷപ്രദങ്ങളായ വിചാരങ്ങളാൽ പുഞ്ചിരിക്കൊള്ളുന്ന മുഖലക്ഷ്മിയോടുകൂടിയ ഒരു സുന്ദരബാലകൻ ഒരു പൂന്തോട്ടത്തിൽ കളിച്ചുകൊണ്ടിരിക്കുകയായിരുന്നു. ആകാശത്തിൽ പറക്കുന്ന അവന്റെ പട്ടം സൂൎയ്യരശ്മിതട്ടി പ്രകാശിക്കുന്നുണ്ടായിരുന്നു. എന്നാൽ അതിന്റെ ചരടു് ഒരു മരക്കൊമ്പിൽ കെട്ടിയിട്ടുകൊണ്ടു് വിടൎന്നുനില്ക്കുന്ന പനിനീർപൂക്കളുടെ ഇടകളിൽ പറക്കുന്ന വിവിധവർണ്ണത്തോടുകൂടിയ തുമ്പികളെ പിടിക്കുവാൻ അവയുടെ പിന്നാലെ അവൻ ഓടിക്കൊണ്ടിരുന്നു. അവന്റെ 'ഒന്നാംപാഠം' സമീപമുണ്ടായിരുന്ന ഒരു നദിയുടെ തീരത്തിൽ നിവൎന്നു കിടന്നിരുന്നു. എങ്കിലും ആ സുന്ദരനായ അലസവിദ്യാൎത്ഥി അതിനെ പച്ചപ്പുല്ലുകളാലും ഇലകളാലും പൂക്കളാലും മൂടിയിട്ടിരുന്നു. പിന്നെ അവൻ കടലാസ്സുകൊണ്ടു് ഒരു കപ്പലുണ്ടാക്കി ആ നദിയിലൊഴുക്കി അതിന്റെ ഗതിനോക്കി അല്പനേരം പോക്കി. ഉടനെ ആ നദിയിലേക്കു് തള്ളിനില്ക്കുന്ന കൂൎത്ത പാറമുനകളിന്മേൽ തൂക്കുന്നതിനായി ഒരു മുല്ലമാലയുണ്ടാക്കുവാൻ തിരിഞ്ഞു. മാനുഷഗതികളെ നിഴലിപ്പിച്ചുകൊണ്ടു് തന്റെ കനകാവസരങ്ങളെ ഇങ്ങിനെ വിവിധവിനോദങ്ങളാൽ അവൻ നയിക്കുന്നതു കണ്ടിട്ടു് സന്തോഷഭാരത്താൽ കൈകൊട്ടി ജീവിതാനന്ദത്തിനു് ആൎപ്പും വിളിച്ചുനടക്കുന്ന ആ ബാലന്റെ പ്രകാശമാനമായ കോമളമുഖത്തെ നോക്കി ഞാൻ അസൂയപ്പെട്ടു. 'അഹോ' ജീവിതമെ! തീൎച്ചയായും നിന്റെ പേർ ആനന്ദമെന്നും ആശയെന്നും ആകുന്നു. നി

ന്റെ ദിവസങ്ങൾ ഉത്സാഹഭരിതങ്ങളും പുഷ്പങ്ങൾ അതിമനോഹരങ്ങളും ഫലം സൌഖ്യസമ്പൂർണ്ണവുമാണ്." എന്നു ഞാൻ പറഞ്ഞുകൊണ്ട് അവനെ അനുഗ്രഹിക്കുകയും ചെയ്തു.

ഒരു യുവാവ് നിലാവെളിച്ചത്തിൽ നടക്കുകയായിരുന്നു. തനിച്ചല്ല സുമുഖിയും ശാന്തയുമായ ഒരു വനിതാലത സ്വല്പമായി വിറയ്ക്കുന്ന കൈകളെക്കൊണ്ട് അവനെ ചുററിപ്പിടിച്ചിട്ടുണ്ടായിരുന്നു. അവരുടെ സംഭാഷണങ്ങൾ മധുരതരങ്ങളായിരുന്നതിനു പുറമെ, നയനങ്ങളിൽ പ്രേമാമൃതം നിറഞ്ഞൊഴുകുന്നുമുണ്ടായിരുന്നു. ആ നവദമ്പതിമാരുടെ ഹൃദയത്തിൽ സ്നേഹത്തിനോ മനോഹാരിയായ സൌന്ദര്യത്തിനോ കീഴടങ്ങാത്ത യതൊരു ചിന്തയും പ്രവേശിച്ചിരുന്നതുമില്ല. നക്ഷത്രങ്ങളും ഉറങ്ങിക്കിടക്കുന്ന ലോകവും, തങ്ങളെ കാക്കുന്ന ദൈവത്തിന്റെ നേത്രങ്ങളും, ദൂരത്തുനിന്ന് കേൾക്കുന്ന വെള്ളച്ചാട്ടത്തിന്റെ ശബ്ദവും, രാത്രിയിൽ കൂട്ടിലിരുന്നു നിലാവുകണ്ടു നിലവിളിക്കുന്ന കോകിലങ്ങളുടെ ഗാനവും, പ്രണയമസൃണങ്ങളായ ആശകളെ നിറവേററുന്നതിനുള്ള വാഗ്ദാനങ്ങളും വരുവാനിരിക്കുന്ന കാലത്തെക്കുറിച്ചുള്ള മധുരവചനങ്ങളും പ്രേമത്താൽ പരിപൂർണ്ണമായിരിക്കുന്ന അവരുടെ മനസ്സുകളെ പോഷിപ്പിച്ചുകൊണ്ടിരുന്നു. അവരുടെ മുഖകമലങ്ങളാകട്ടെ, ഭാവിയിലിരിക്കുന്ന സ്വർഗ്ഗത്തിന്റെ പ്രതിഫലനത്താൽ ഏററവും പ്രകാശിച്ചു. ആ കാമുകനായ യുവാവിനെ നോക്കിക്കൊണ്ടും യോജിച്ചു പാടുന്ന ആ പരിശുദ്ധഗാനത്തേയും സ്വരവിശേഷത്തേയും കേട്ടുകൊണ്ടും ഞാൻ അവരുടെ ഹൃദയത്തെ കൊതിച്ചു. "അഹോ, ജീവിതമേ! തീർച്ചയായും നിന്റെ പേർ പ്രേമ

മെന്നും സൌന്ദൎയ്യമെന്നുമാകുന്നു. നിന്റെ സന്തോഷം പരിപൂൎണ്ണവും, നോട്ടം അതിസുന്ദരവും, വികാരങ്ങൾ പരിപാവനങ്ങളും ഇന്ദ്രിയങ്ങൾക്ക സുഗ്രാഹ്യങ്ങളുമാണ്, എന്നു ഞാൻ പറഞ്ഞു.

പ്രൌഢനായ ഒരു കച്ചവടക്കാരൻ തന്റെ ചരക്കുകളുടെ സമീപം ഇരുന്നിരുന്നു. ചുമതലകളെക്കൊണ്ടു വലഞ്ഞ ഒരു വ്യഗ്രസ്ഥപുരുഷൻ. ആയാളുടെ ഉദിച്ചുയരുന്ന ആശയം രാവിലത്തെ ഭീതിയും പണത്തെയും അതിന്റെ നഷ്ടത്തെയും പററിയായിരുന്നു. പുച്ഛത്തോടുകൂടിയ ഒരു "പച്ചച്ചിരി" അല്ലാതെ അയാളുടെ മുഖത്തു് ഒരു നിൎമ്മലഹാസം കാണുന്നതു് അപൂൎവമായിരുന്നു. എന്തുകൊണ്ടെന്നാൽ അയാളുടെ മൂഢതയും, പ്രേമം ഒരു നിധിയെന്നു ഗണിച്ചു് അതിനെ കൊണ്ടാടിയ ചരിത്രത്തിന്റെ അവാസ്തവതയും ആയാൾക്ക അറിയാറായി. മാനസികധൎമ്മം സ്പൎശിക്കാത്തവയായ പരമാൎത്ഥങ്ങളും, ഉന്മേഷരഹിതങ്ങളും, ഇന്ദ്രിയഗ്രാഹകങ്ങളുമായ പ്രത്യക്ഷാനുഭവങ്ങളും മാത്രമായിരുന്നു ആയാളുടെ സംഭാഷണ വിഷയം. ലാഭവിഹീനമായ ഒരു ബുദ്ധിമതിയെ നിന്ദ്യമായി കരുതേണ്ടതാണെന്നും, ധനശൂന്യമായ പ്രണയം ഒരു ഇരപ്പാളിയുടെ സ്വപ്നമാത്രമാണെന്നും, ധൎമ്മം ഫലലബ്ധിയില്ലാത്ത ഒരു അദ്ധ്വാനവും ഒരു കബളിക്കപ്പെട്ട വിഡ്ഢിയുടെ കച്ചവടലാഭവുമാണെന്നും, ഒരു ആശയുടെനിലവാരവില അതിന്റെ ഫലപ്രാപ്തിയിലുള്ള മെച്ചത്തിൽനിന്നു ഗണിക്കേണ്ടതാണെന്നും, കീൎത്തികൊണ്ടോ പ്രണയംകൊണ്ടോ ധൎമ്മംകൊണ്ടോ ഉണ്ണുവാനും ഉടുക്കുവാനും കഴിയുന്നതല്ലെന്നും ആയാൾ വാദിച്ചു. അതിനാൽ ഗൌരവസ്വഭാവിയും സന്തോഷവിഹീനനും ആയ ആ മനു-

ഷ്യൻ ദിവസംപ്രതി അദ്ധ്വാനിച്ചുകൊണ്ടിരുന്നു. അയാളുടെ ക്ഷീണിച്ചുവാടിയതും ശുഷ്കിച്ചതുമായമുഖത്തു പ്രത്യക്ഷപ്പെട്ട വ്യത്യാസത്താൽ ഉണ്ടായ ഉൽക്കണ്ഠയോടെ ഞാൻ നോക്കിക്കൊണ്ടു "അഹൊ' ജീവിതമെ, നിന്റെ പേർ തീർച്ചയായും അദ്ധ്വാനമെന്നും ക്ഷീണമെന്നുമാകുന്നു. നിന്റെനിലം വെള്ളമില്ലാതെ വരണ്ടുവിണ്ടതാണ്. കാററുകളൊ അതിഭയങ്കരം, മുകളിലുള്ള സൂര്യന്റെരശ്മികഠോരം തന്നെ" എന്നു പറഞ്ഞു.

നാശോന്മുഖനായി ക്ഷീണിച്ച ഒരു വൃദ്ധൻ ഏകാകിയായി തന്റെ വിരിപ്പിന്മേൽ കിടന്നിരുന്നു. അദ്ദേഹത്തിന്റെ ചിന്തകൾ കഴിഞ്ഞുപോയ കാലത്തെ–അതെ, ആനന്ദമയമായ ആ ബാല്യത്തേയും യൌവനദശയിൽ കഴിഞ്ഞുപോയ ആ മനോഹരങ്ങളായ ദിവസങ്ങളേയും കുറിച്ചായിരുന്നു. തന്റെ പ്രേമത്തിന്നാസ്പദമായ ആ കന്യകാരത്നത്തേയും തന്റെ ഇഷ്ടത്തിന്നടിമപ്പെട്ടു ഹൃദയശല്യത്തെ മറച്ചുപോന്ന ഭാൎയ്യയേയും ഓൎത്തപ്പോൾ ഇഹലോകത്തിൽനിന്നു ദൈവത്താൽ വീണ്ടെടുക്കപ്പെട്ട ആ വൎഷങ്ങളെപററി അത്യന്തം പശ്ചാത്തപിച്ചു. എന്തുകൊണ്ടെന്നാൽ, തന്റെ ജീവിതത്തിന്റെ പ്രകാശമാനമായ പ്രഭാതവേളയെ പ്രത്യക്ഷമാകുംവണ്ണം ആ വൃദ്ധൻതന്റെ മുമ്പിൽ തെളിഞ്ഞുകണ്ടു. എന്നാൽ തന്റെ അദ്ധ്വാനകാലങ്ങൾ–കാർമേഘപടലങ്ങളാൽ മൂടപ്പെട്ടതായ മദ്ധ്യാഹ്നം വളരെക്കാലം മുമ്പെ കണ്ടതും കഷ്ടിച്ചുമാത്രം ഓൎമ്മയിലുള്ളതുമായ ഒരു സ്വപ്നമാണെന്നും തോന്നി. കണ്ണിൽകണ്ട കായ്കളും പറിച്ചുനടക്കുന്ന ആ ബാലവിദ്യാൎത്ഥിയെ അദ്ദേഹം അപ്പോൾ കണ്ടു; എന്നാൽ ധനവൎദ്ധനയ്ക്കായി വ്യയം ചെയ്യുന്ന വ്യാപാരിയെ കണ്ടില്ല. അന്യവിചാരഹീനനായി "നിധികാക്കുന്നഭൂതം കണക്കെ"

ള്ള ഭർത്താവിനെ ഉദാരനായ ആ കാമുകൻലജ്ജിപ്പിച്ചു. ബഹുമാനത്തേയും സ്നേഹത്തേയും വിലവെച്ചുപോന്ന തൻെറ ആശകളാകുന്ന ഇളംമുളകൾ വാടി നശിച്ചുപോവാനിടയാക്കിയ അളകയിലെ ധൂമവായുവിനേയും ലൌകികമാകുന്ന കളകളേയും ആ വൃദ്ധൻ അറിഞ്ഞു. അതിനാലുണ്ടായ വേദനപോക്കുവാനായി എൻെറ സഹതാപം തിരിഞ്ഞു. എന്നാൽ അഗാധവും കടക്കവാൻ നിവൃത്തിയില്ലാത്തതുമായ ഒരു ജലാശയം അദ്ദേഹത്തിൻെറ ആത്മാവിൻേറയും സുഖത്തിൻേറയും മദ്ധ്യത്തിൽ വീണിരുന്നു "അഹോ, ജീവിതമേ! തീർച്ചയായും നിൻെറ പേർ അഹങ്കാരമെന്നും വ്യസനമെന്നുമാണ്. ഉച്ചസമയം കൊടുങ്കാററിൻെറ ക്രുത്താട്ടം. സായംകാലം പശ്ചാത്താപപടലങ്ങളാൽ മൂടപ്പെട്ടുമിരിക്കുന്നു" എന്നും ഞാൻ തന്നെ പറഞ്ഞു.

അതിനുശേഷം ഈ സംഗതികളെക്കുറിച്ച് ഞാൻ ആലോചിച്ചപ്പോൾ എൻെറ ഹൃദയം വ്യസനത്താൽ വെന്തുരുകി. ആ അസഹ്യതയിൽ ഓരോന്നു പറഞ്ഞുകൊണ്ട് ഞാൻ വല്ലരെ കരഞ്ഞു. എൻെറ ആവലാതികൾ ഏവംവിധങ്ങളായിരുന്നു. "ദൈവമേ! സൌഖ്യവും പ്രേമവും നശിച്ച് അഭിമാനവും അഹങ്കാരവുമായി തിരിയുന്നതെന്തിനാണ്? മൊട്ട് ഇത്രസുഭഗവും, പുഷ്പവും ഫലവും ഇങ്ങിനെ ദുർഭഗവുമായിരിക്കുന്നതെന്തിന്? പരമാത്ഥമാകുന്ന വെള്ളച്ചുഴിയിലേക്കു ആകർഷിച്ചു മുക്കുവാനായി പ്രേമചരിത്രമാകുന്ന കൊള്ളിമീനിനാൽ വഞ്ചിക്കപ്പെടുന്ന ഹെ, മനുഷ്യജീവിതമെ! നിൻെറ വിധി കഠിനംതന്നെ!!"

പെട്ടെന്ന് ഒരു വെളിച്ചം—എന്തൊ പ്രകാശമാനമായ ഒരു സത്വം—എൻെറ സമീപത്ത് നിൽക്കുന്നു

ണ്ടെന്നുള്ള ബോധം എനിക്കുണ്ടായതോടുകൂടി ഞാൻ വിറച്ചുപോയി. ഉടനെ ശ്രദ്ധിച്ചു പ്രാർത്ഥിക്കുകയും ചെയ്തു. അപ്പോൾ ജീവിതനായകത്വം വഹിക്കുന്ന ആ ദൈവദൂതനെ ഞാൻ അറിഞ്ഞു. ചലിച്ചുകൊണ്ടിരിക്കുന്ന ആ തേജസ്സ്വരൂപം ഫലാപേക്ഷകൂടാതെ ശാന്തതയോടെ ഈ സാധുവിനെ നോക്കുന്നതു കാണുവാൻ എന്റെ നേത്രങ്ങൾക്കു ശക്തിയുണ്ടായില്ല. എന്നാൽ കാണാതെതന്നെ ആ സത്വത്തെ മനസ്സിലാക്കുവാൻ എനിക്കു സാദ്ധ്യമായി. സംസാരിച്ചിരുന്നില്ലെങ്കിലും അദ്ദേഹത്തിന്റെ ആശയങ്ങളെ എനിക്കു കേൾക്കാമായിരുന്നു. എന്തുകൊണ്ടെന്നാൽ സഹതാപത്തോടുകൂടിയ ആ അന്തരംഗം വിദ്യുൽപിണർപോലെ എന്റെ ഹൃദയത്തിൽ പാഞ്ഞുകയറി.

"ദൈവത്താൽ നിയുക്തങ്ങളായിരിക്കുന്ന പ്രവൃത്തികളിൽനിന്നും നിവൎത്തിച്ചിരിക്കുന്ന ഹെ, മനുഷ്യ! നീ കൃതജ്ഞനായിരിക്കുക. ജീവിതദാനം ഗുണകരമാകുന്നു. ഹൃദയത്തിന്റേയും ആത്മാവിന്റേയും ജീവൻഭേദത്തിന്റേതിനോടു യോജിക്കുമ്പോൾ സന്തോഷവും സൌന്ദൎയ്യവും അതിന്റെ അവകാശസ്വത്തായിപരിണമിക്കുന്നു. ആ സൌന്ദൎയ്യം നീ പ്രേമചരിത്രമെന്നു ഗണിച്ചുപോയി. തന്നിഷ്ടവും വ്യസനവും അതിനെ നശിപ്പിക്കുന്നതുകണ്ടിട്ടു, നിന്നെകാത്തുപോരുന്ന ദേവതകൾ വിലപിക്കുന്നു. പ്രകൃതിസിദ്ധമായ അനുഗ്രഹത്തിന്റെ വിലയറിയാതെ മനുഷ്യൻ അതിനെ ശപിച്ചുകൊണ്ടു് തടുക്കുന്നതു നീ കണ്ടുവല്ലോ. അതിനാൽവരിക, നിനക്കു് ഉപകാരമായിട്ടു ജീവിതത്തിന്റെ ശരിയായ ഗുണോല്കൎഷത്തെ ഞാൻ കാണിച്ചുതരാം. നിന്റെ പരിശുദ്ധതയെ സൂക്ഷിക്കുക. ശ-

ങ്ങളിൽനിന്നും നിവർത്തിക്കുക. പ്രേമം ഒരിക്കലും നശിക്കുന്നതല്ല. പാവനമായ നിന്റെ ജീവിതത്തിന് മാലിന്യം വരാതെ നോക്കൂ. എന്നാൽ ശൈശവാനന്ദം നിലനിൽക്കുന്നതാകുന്നു. മധുരതരങ്ങളായ ആശയങ്ങൾ ആത്മാവിനെ പോഷിപ്പിക്കുന്നു. സുന്ദരങ്ങളായ വിചാരങ്ങൾ അതിന് ആനന്ദത്തെ വളർത്തുന്നു. അഗണ്യമായ യൌവനത്തിലെ വനിതാജന്യമായ പ്രേമം അഭിമാനകരമായ ജ്ഞാനത്തെ നശിപ്പിക്കുന്നില്ല; അപ്രത്യക്ഷങ്ങളിൽ മൂഢതയ്ക്കു കാരണം കല്പിക്കരുത്. അവ നിനക്കു അധികമായ സുഖത്തേയും പരിശുദ്ധതയേയും നൽകുന്നു. തത്വചിന്താജന്യങ്ങളായ സാമാന്യാശയങ്ങൾക്കും ഉപരിയായി ബലഹീനവും സുന്ദരവുമായ കാമുകസ്വപ്നങ്ങൾക്ക് ഒരുപയോഗമുണ്ടെന്നു ധരിച്ചാലും.

"മൃതമാകുന്ന ഊന്നുവടിയുടെ സഹായത്തോടുകൂടി നിൽക്കുന്ന ആ വൃദ്ധപിതാവിനെ നോക്കുക. അയാളുടെ ഹൃദയം അതിപാവനം. സ്നേഹാദിവികാരങ്ങൾ എളുപ്പത്തിൽ ഏൽക്കുന്നു. ഔദാര്യത്തിന്റെ ഒരു നിധി തന്നെ. തന്റെ ജ്ഞാനത്തെക്കൊണ്ടു കളിക്കുന്ന ആ വൃദ്ധൻ പുത്രന്മാരുടെ സന്തോഷത്തിൽ സംതൃപ്തി അടയുന്നു. അനുഭവങ്ങളാൽ ശുദ്ധിനേടിയ ആയാൾ തന്റെ പുത്രന്റെ ആദ്യപ്രേമത്തെ കാംക്ഷിക്കുന്നു. അവന്റെ ഉന്നതങ്ങളായ ആശയങ്ങളിലും ആ വൃദ്ധൻ ആനന്ദിക്കുന്നു. ധാർമ്മികചിന്തകളെക്കൊണ്ടുള്ള ആവരണത്തെ നീക്കംചെയ്യുന്നതിലാണ് അയാൾക്കുള്ള അസഹ്യത. ബാഹ്യാനുഭവങ്ങൾക്ക് വശംവദനായി ആലോചനാവിഷയങ്ങളുടെ സദുപദേശത്തെ അപഹസിക്കുന്ന കഠിനഹൃദയനായ ആ പരപുച്ഛക്കാരന്റെ നേരെ ചിറു

ന്നു. പ്രത്യക്ഷത്തെമാത്രം ഗണിച്ച്, കപടം മാർദ്ദവശൂന്യതമുതലായ മാനസിക സാമഗ്രികളാൽ നിറഞ്ഞിരിക്കുന്ന സഹതാപരഹിതനായ പുതുമനുഷ്യന്റെ നേരെ അയാളുടെ അനുകമ്പ പായുന്നു. ലോഭമാകുന്ന അനർത്ഥാഹം അയാളുടെ അന്തരംഗത്തെ ഒരിക്കലും വരട്ടിയിട്ടില്ല. സ്ഥിരസന്തോഷത്തെ പ്രദാനംചെയ്വാൻ ശക്തിയില്ലാത്ത കാമമാകുന്ന ഇരുമ്പുചങ്ങല അയാളെ ഒരു തടവുകാരനാക്കി ബന്ധിച്ചിട്ടുമില്ല. ഗുണദോഷവിചാരങ്ങളെ പര്യാലോചിപ്പാൻ വേണ്ടുന്നഅനുഭവങ്ങൾ സിദ്ധിക്കാത്തവരും പുറകെ കാണുന്ന 'പൂച്ച്'കളെക്കൊണ്ടു ലോകത്തിലെ ജയാപജയങ്ങളെ നിർണ്ണയിക്കുന്നവരുമായ തന്ത്രജ്ഞന്മാരുലോകം അയാളുടെ മര്യാദകണ്ട് ചിരിക്കുന്നു. അഹങ്കാരലോകമൊ ആ മനുഷ്യന്റെ മഹാമനസ്കതയാലുള്ളവായ ബഹുമതികണ്ട് അപഹസിച്ചുകൊണ്ടതനാകാട്ടുന്നു. വ്യാജലോകമാകട്ടെ, ആ വിദ്വാന്റെ സത്യത്തെ വെറുക്കുന്നു. ക്രൂരലോകം ആ ദയാലുവിന്റെ സ്നേഹത്തെ നിന്ദിക്കുകയും ചെയ്യുന്നു. എന്നാലും, അതിയോഗ്യമായ ആ പാവനഹൃദയത്തിലെ നിധിയെ ആയാൾ വേണ്ടപോലെ ഗോപനംചെയ്യുന്നു. ആ സന്തുഷ്ടനും വിദ്വാനുമായ വൃദ്ധനിൽ ആ ശിശുവും കാമുകനും ജീവിച്ചുപോരുകയും ചെയ്യുന്നു. മനുഷ്യജീവിതം ശരീരത്തിന്നാവശ്യമായ ഭക്ഷണപദാർത്ഥവും, ആത്മാവിനു സുഖത്തെ കൊടുക്കുന്ന സൌമ്യവാസനയോടുകൂടിയ പുഷ്പവും, അനുഭവിക്കുന്തോറും ആശയെ വർദ്ധിപ്പിക്കുന്ന ഒരു ലഹരിപദാർത്ഥവുമാകുന്നു. അതു കൊണ്ടു കപടം സ്പർശിക്കാതെ പരിശുദ്ധിയെ നേടുന്നുണ്ടോ എന്നു നോക്കുക. എന്നാൽ നിന്റെ ജീവിതാനുഭവങ്ങളെ രുചിപ്പെടുത്തുകയും മിതപ്പെടുത്തുകയും ആ

ശയവിശേഷങ്ങളിൽ നിന്നുൽഭൂതങ്ങളായ ആശാചരിത്ര ങ്ങളാൽ രസപ്പെടുത്തുകയും ചെയ്യാം.

"നീ ജീവിച്ചിരിക്കുന്നുവോ, ഹെ, മനുഷ്യ! നീ ജീവിച്ചിരിക്കുന്നുവൊ—അതൊ ശ്വാസിക്കുകയും അദ്ധ്വാനിക്കുകയും മാത്രമൊ ചെയ്യുന്നതു്? മയക്കത്തിൽപെട്ടു ഉണ്ടും ഉറങ്ങിയും അദ്ധ്വാനിച്ചും എല്ലാദിക്കിലും ഒരു പോലെ അശ്രദ്ധന്മാരായിക്കിടക്കുന്ന അനേകായിരം പേരിൽ ഒരുവൻമാത്രമാണു് ഉണർന്നിരിക്കുന്നതെന്നറിയുക. ഈ ലോകമാകട്ടെ, ഉഴുതും കണക്കെടുത്തും മററു ജന്തുവ്യാപാരങ്ങളെ പുലർത്തിയും വ്യത്യാസംകൂടാതെ "മണ്ണുകൊണ്ടൊരു പിണ്ഡമായി" പെരുത്തിരിക്കുന്ന ഒരു ജനക്കൂട്ടമാകുന്നു. സന്ദർഭങ്ങളാകുന്ന ചങ്ങലകളാൽ ബന്ധിക്കപ്പെട്ടു നീ നിൻെറ അലസതകൊണ്ടു മയങ്ങികിടക്കുന്നു. ഒരു മാസത്തിൽ ഒരു നിമിഷമെങ്കിലും ആലോചനയ്ക്കോ അനുഭവത്തിനൊ ആയി നീ ഉണരുന്നില്ല."

ദേവദൂതൻ പറഞ്ഞതു വാസ്തവംതന്നെ. "ഒരു സാധാരണ ജീവിതത്തിൻെറ സാരം ഒരു സാധാരണശവക്കല്ലറയിന്മേൽ കാണാം. 'ഇന്നദിവസം ജനിച്ചു. ഇന്നദിവസം മരിച്ചു.' ഇതിനിടയിൽ ഒരു മൂന്നു വിംശതിയുടെ എടയുണ്ടെന്നും മനസ്സിലാക്കാം."എന്നാണു് ഒരു വിശിഷ്ടനായ തത്വജ്ഞാനിയുടെ അഭിപ്രായം. എന്നാൽ നമുക്കു പറവാനുള്ളതൊ അത്രപോലുമില്ല. നിഷ്പ്രയോജനമാക്കികളഞ്ഞ ഒരു ഷഷ്ട്യബ്ദജീവിതത്തിൻെറ നാഥൻ എന്നെന്നേയ്ക്കുമായി ആരുമറിയാതെ ഇഹലോകം വെടിയുന്നു എന്നുള്ളതാകുന്നു. എന്തുകൊണ്ടെന്നാൽ സമയംമുഴുവനും ദിവസംപ്രതി ആത്മാവിനെ നശിപ്പിച്ചുകൊണ്ടു് വിഷയങ്ങളിൽ കളഞ്ഞുകഴിഞ്ഞു.

ഇനിയും ദേവദൂതവാക്യത്തെ തുടരുന്നു :—"പോഷിച്ച ശരീരത്തിന്റെ ഉള്ളിലിരുന്നുകൊണ്ടു് ശോഷിച്ച ആത്മാവു് വ്യസനിക്കുന്നു. താൻ ശ്രദ്ധയോടുകൂടി ശുശ്രൂഷിച്ചതായ ലോകത്തെ മറന്നു. ഒരു ജീവിയുടെ ശരിയായ യോഗ്യതയേയും മറന്നു. താല്ക്കാലിക തൃപ്തികൊണ്ടു കല്പിച്ചുപോയ അവന്റെ ഹൃദയം ആശയാലൊ രസാവഹമായ ഭയത്താലൊ ചലിക്കുന്നതിനു് അവർ അനുഗ്രഹിച്ചില്ല" ധർമ്മഭ്രംശത്തിൽനിന്നൊ ദൈവത്തിൽനിന്നൊ ഉളവാകുന്ന ഭയം ബുദ്ധിമാന്മാർക്കു് രസത്തെ കൊടുക്കുകയും അവർ അതിനെ കൊണ്ടാടുകയും ചെയ്യുന്നതാണല്ലൊ.

ദേവദൂതൻ പിന്നെയും പറയുന്നു.

"ഇതാണു് ജീവിച്ചിരിക്കുമ്പോഠം ഉള്ള മരണം. പ്രാണവായുവാൽ നിറയപ്പെട്ടിരിക്കുന്ന ആത്മലോകം പരീക്ഷണങ്ങളായ ബുദ്ധ്യാദി ഇന്ദ്രിയങ്ങളാകുന്ന അവയവങ്ങളെക്കൊണ്ടു് ഒന്നു തുഴഞ്ഞുനോക്കുകകൂടി ചെയ്യാതെ കർമ്മസമുദ്രത്തിലേയ്ക്കു ആണ്ടുപോകുന്നു. സ്നേഹം വിചാരം, അനുഭവം, മനോമരണം, ആലോചന, മനസ്സാക്ഷി, വിശ്വാസം ഇവയെല്ലാം പ്രകൃതി, തന്നെ ഒരു ശവമാക്കി പൊക്കിക്കളയുംവരയ്ക്കും മനപ്പൂർവ്വം മുക്കിക്കളയുന്നു. നീ ഉള്ളപ്പോഠം ജീവിച്ചതന്നെയൊ ഇരിക്കുന്നതെന്നു് ശ്രദ്ധിക്കണം. ഹൃദയവും ആത്മാവും ജീവിക്കണം. എന്നാൽ അദ്ധ്വാനവും അലസതയും പാപവും അഹങ്കാരവും ആജ്ജീവനെ നശിപ്പിക്കുവാൻവേണ്ടി ഒരുമിച്ചു ചേരുമെന്നും കരുതണം. ഭയത്തിന്നധീനനായ ഒരു സഞ്ചാരിക്കു്, സഹായത്തിനും സമാധാനത്തിനുമായി ഹൃദയത്തിനേയും ആത്മാവിനേയും ഉണർത്തുക അ

ല്ലെങ്കിൽ മനുഷ്യൻ വളരുമ്പോൾ നിത്യനൈമിത്തികങ്ങളായ കർമ്മങ്ങളെ നടത്തുന്ന ഒരു യന്ത്രമായും പണം വെച്ചിരിക്കുന്ന മേശയ്ക്കോ പെട്ടിയ്ക്കോ ഒരു ദാസനായും തീരുന്നതാണ്. പിന്നെ തനിക്കു തന്നിട്ടുള്ള വിശ്രമാവസരങ്ങൾക്കും പുസ്തകങ്ങൾക്കും സ്വപ്നങ്ങൾക്കും ശ്രമങ്ങൾക്കും പ്രകൃതിദത്തമായ പുനരുദ്ധാരണശക്തിക്കും ദയാപൂർണ്ണങ്ങളായ വീട്ടിലെ സ്വല്പദാനങ്ങൾക്കും, എന്നുവേണ്ട സകല കരുണയ്ക്കുമായി ദൈവത്തെ സ്തുതിക്കുക. നിന്റെ ഒഴിവുള്ള സമയങ്ങൾ ആ ഫലമേറിയ വ്യാജത്തെ—ലൌകികാനുഭവങ്ങളെ പ്രത്യക്ഷമാകുംവണ്ണം ഗ്രഹിപ്പിക്കുന്നതിന് സഹായിക്കുന്നവയാണെങ്കിൽ പ്രയത്നശീലനായ നീ അവ വ്യർത്ഥങ്ങളല്ലെന്നും ഓർക്കുക" ഈ പ്രകാരമായിരുന്നു ആ മഹദ്വചനത്തിന്റെ സംഗ്രഹം.

ജീവിതം പലേ തരത്തിലുള്ള വൃക്ഷലതാദികളാൽ നിറയപ്പെട്ട അത്ഭുതകരമായ ഒരു തോട്ടമാകുന്നു. അതു കേവലം ഒരു [illegible] പ്രവേശനമാർഗ്ഗത്തിൽക്കൂടി പുറത്തേക്കു പോകാനെന്നല്ല, പോയെടത്തോളം മാർഗ്ഗത്തെ പിന്തിരിഞ്ഞുനോക്കുമെന്നല്ലാതെ തിരിച്ചൊരടിവയ്ക്കുവാൻപോലും അസാദ്ധ്യമായിട്ടുള്ളതാകുന്നു. മേല്പോട്ടു മേല്പോട്ടു പോകുന്നതും വിസ്താരമേറിയതുമായ ഈ തോപ്പിന്റെ അവസാനമോ ഒരു ഗുഹയുടെ പ്രവേശനദ്വാരമെന്നതുപോലെ ഇടുങ്ങിയതും എന്നാൽ ഫലമേറിയതുമായ ഒരു ഇരുമ്പുവാതലിനാൽ ബന്ധിക്കപ്പെട്ടിരിക്കുന്നു. ആരംഭത്തിൽ അതികൌതുകത്തോടുകൂടി മല്ലികാദിപുഷ്പങ്ങളാൽ മനോഹരമാക്കിത്തീർത്തതും സൂര്യരശ്മി ധാരാളം തട്ടത്തക്കവണ്ണം വിസ്താരത്തിൽ നട്ടുപിടിപ്പിച്ചിട്ടുള്ള ചെറുചെടികളോടുകൂടിയതുമായ അപ്രദേശത്തുള്ള വഴികൾ

പുൽച്ചെടികൾ വെട്ടി ശരിപ്പെടുത്തി മാർദ്ദവമേറിയ ചെറുകാലടികൾക്ക് സഞ്ചാരയോഗ്യങ്ങളാക്കിത്തീർത്തിരിക്കുന്നു. അവിടംവിട്ടാൽ ചെമ്പകം മുതലായ വലിയ പൂമരങ്ങളെയാണു നാം കാണുന്നതു്. വഴിയാവട്ടെ തൊടുന്ന മാത്രയിൽ മയങ്ങുന്ന തൊട്ടാവാടി മുതലായ വികാരസൂചകങ്ങളും ഘനംകുറഞ്ഞ മുള്ളുകളോടു കൂടിയവയുമായ ചെറുചെടികളാൽ നിറയപ്പെട്ടിരിക്കുന്നു. കൈതപ്പൂ കണ്ടു കൊതിച്ചു അതിന്നരികിലെത്തുന്നവയൊ, പൂന്തേനാസ്വാദിച്ചു അസ്തമനസമയത്തെ മറന്നു് താമരപ്പൂകളിൽ ലയിച്ചിരിക്കുന്നവയൊ, ആയ വണ്ടുകളെപ്പോലെ നാം ഇവിടെ വലയിൽ കുടുങ്ങുന്നു. അഹോ, ജീവിതമെ! നിന്റെ ഈ ദശ ഏതായിരിക്കാം? അല്പം കൂടി മുമ്പോട്ടു കടക്കുമ്പോൾ കാണുന്ന വൃക്ഷങ്ങൾ പൂക്കൾനിറഞ്ഞ പനിനീർ ചെടികൾ മാത്രമല്ല. ഇവിടെ മാർഗ്ഗത്തിന്റെ ഇരുഭാഗങ്ങളിലും കെട്ടി നിറുത്തിയിരിക്കുന്ന വേലികളിന്മേൽ എന്തെന്നു നോക്കുക. കുററികൾക്കു മുരുക്കിൻതടിയും വള്ളികൾക്കു ചെട്ടിച്ചി മുതലായ മുൾച്ചെടികളുമാണു് ഉപയോഗിച്ചിരിക്കുന്നതു്. അതുകളിന്മേൽ ചുററിപ്പടർന്നു കയറിയിരിക്കുന്നതു് വലിയ ക്രൂർത്ത മുള്ളുകളോടുകൂടിയ വള്ളിനാരകമാണു്. ഇവയെ അതിലംഘിപ്പാൻ ധൈര്യപ്പെടുന്ന നമുക്കു വലിയ ഫലവൃക്ഷങ്ങളുടെ സാമീപ്യം ലഭിക്കുന്നു. ചുവടെസഞ്ചരിക്കുന്ന പാമ്പുകളെ കൂട്ടാക്കാതെ അവയുടെ ഫലങ്ങളെ അനുഭവിക്കുകയാണു് നാം ഇപ്പോൾ ചെയ്യുന്നതു്. ഇതിനേയും അതിക്രമിക്കുമ്പോൾ കർക്കശങ്ങളായ വലിയ പാറമുനകളാലും മുള്ളുകളാലും അധികം ഗഹനവും ആ ഉന്നതപ്രദേശത്തിലേക്കുള്ള ഏകമാർഗ്ഗവുമായ ഒരു ഒററയടിപ്പാതയേയും നാം ആശ്രയിക്കുന്നു. ദുർഗ്ഗമമായ ഒരു സരണിയൊ ഒരു വന്മലയിൽ

നമ്മെ എത്തിക്കുന്നു. ഇവിടം ആലു, മാവു്, തേക്കു്, വീട്ടി, അമ്പഴം, ഞാവൽ മുതലായവൃക്ഷങ്ങളാൽ നിബിഡമായും സിംഹം, പുലി, കരടി മുതലായ ദുഷ്ടമൃഗങ്ങളാൽ ആക്രാന്തമായും ഇരിക്കുന്നു. ഫലവൃക്ഷങ്ങൾക്കു ദുർഭിക്ഷമില്ലാത്ത ഇട്ടിക്കിൽ മാൻ മുതലായ ജീവികളും ദുർല്ലഭമല്ല. ഇവിടെ എത്തുന്ന ബുദ്ധിമാനായ മനുഷ്യൻ തന്റെ അനന്യസഹായിതത്തിങ്കൽ അനുഭവത്തെവേണ്ടപോലെ കൊണ്ടാടുന്നതിനു് സമയത്തേയും സ്ഥലത്തേയും കാണുന്നു. ഭയങ്കരമായ ഈ പ്രദേശത്തിങ്കൽ നിന്നു മോചനമാർഗ്ഗം തേടുന്നു. ദൈവചിന്തയാകുന്ന ഏകപന്ഥാവിനെ ആരാഞ്ഞറിയുവാൻ ആഗ്രഹിക്കുകയും അതിനായി ഉദ്യമിക്കുകയും ചെയ്യുന്നു. പ്രകൃതിയുടെ ഭയങ്കരരൂപത്തെയും മനോഹരാകൃതിയേയും ഏകസമയത്തിങ്കൽ തന്നെ കൊണ്ടാടുന്നു. പിന്നെയും മുമ്പോട്ടുപോകുന്നു. വൃക്ഷസമൂഹങ്ങളെക്കൊണ്ടു അന്ധകാരമയമായിത്തീർന്നിട്ടുള്ള ഈ ഭാഗത്തു് മാർഗ്ഗദർശനത്തിനായി ജ്ഞാനദീപത്തെ അന്വേഷിക്കുന്നു. ഇതെവിടെനിന്നു ലഭിക്കും? ഉടനെ തിരിഞ്ഞുനോക്കുന്നു, അത്ഭുതകരമായ ആജ്ഞാശക്തികൊണ്ടു ലോകത്തെ കീഴ്മേൽ മറിക്കുന്ന ആ മഹാത്മായശക്തി ഇതിനും ഒരു വഴികാണിച്ചുകൊടുക്കുന്നു. ഈ വലിയ തോട്ടത്തെ—അഥവാ പരമാത്മലോകത്തെ ദയാപൂർവം കാട്ടിത്തന്ന ആ ദേവദൂതനെ നാം കാണുന്നില്ല. എന്നാലും, ആ മഹാൻ നമ്മുടെ ഉള്ളിലിരുന്നുകൊണ്ടു് "പിന്തിരിയാതെ മുന്നോക്കംതന്നെ ഗമിക്കുക, ഭയപ്പെടരുതു്" എന്നുപദേശിക്കുകയും നമ്മുടെ കൈവശത്തിലുള്ള മനോവെളിച്ചത്തെത്തന്നെ ചൂണ്ടിക്കാണിച്ചുതരികയും ചെയ്യുന്നു. കവാടം തുറക്കുന്നു. ഇതാണു് ആയുഷ്കാലത്തിന്റെ പരമാവധിയായ മരണത്തിന്റെ അന്ധകാരമയ

മായ വദനം, ആ സമയത്ത് നമ്മുടെ നേത്രങ്ങൾ താനെ അടഞ്ഞുപോകുന്നു.

"ജഗദ്യോനിരയോനിസ്ത്വം
ജഗദീശോനിരീശ്വരഃ
ജഗദാദിരനാദിസ്ത്വം
ജഗദന്തോനിരന്തകഃ!"

എന്ന വിലയേറിയ തത്വസാരത്തെ അനുഭവത്താൽ മനസ്സിലാക്കി ആ മഹിമയേറിയ ദിവ്യശക്തിയെ ധ്യാനിച്ചുകൊണ്ട് അതിലേക്ക് അന്തർദ്ധാനം ചെയ്യുകയും ചെയ്യുന്നു.

മങ്ങിയ വിചാരങ്ങളെ ദൂരീകരിച്ചുകൊണ്ട് എല്ലാ പ്രാരംഭങ്ങളും വിസ്മൃതിയിൽ ഒളിഞ്ഞുകിടക്കുന്നു. ആ കുഴപ്പത്തിൽ ഭയങ്ങളെ ആശകളാൽ നിലപ്പെടുത്തിയും തന്റെ മാർഗ്ഗത്തെ തടയുന്ന ആ പർവതാന്തരത്തെ കടക്കുന്നതിന് വല്ലതും ഒരു ക്രമത്തെ സ്വീകരിപ്പാൻ വല്ല ഊടുവഴികളേയും കണ്ടുപിടിക്കുന്നതിനു നോക്കിയും അനേകം ദുർഘടാലോചനകൾക്ക് വശഗനായി മൃത്യുവദനത്തെ പ്രാപിച്ച ആ സഞ്ചാരി യാത്രയെ തുടരുവാനൊരുങ്ങുന്നു. യാത്രയൊ ഒരു സൂത്രമാർഗ്ഗത്തെ ആശ്രയിച്ചാണ് ആരംഭിക്കുന്നത്. മുമ്പിൽകാണുന്ന ആ അഗാധകണ്ടിനെ തരണംചെയ്യാൻ ആയി ഒരു കയറുവഴി ശ്വാസവേഗത്താൽ നിർമ്മിച്ച്, ധൈര്യത്തോടും വേഗതയോടും കൂടി തന്റെ ഉദ്യമത്തിനായി ശ്രമിക്കുന്നു. അവൻ അടിയിൽ ഇരുട്ടിലേക്കിറങ്ങുംതോറും അടിക്കടി പ്രകാശം പ്രത്യക്ഷപ്പെടുന്നു. പൂർണ്ണവിശ്വാസത്തോടുകൂടി 'ഭയപ്പെടാതെ മുന്നോക്കംതന്നെ' നേരിട്ടുപോകുന്ന അവനാകട്ടെ ർഘടങ്ങൾ താനെ അപ്രത്യക്ഷങ്ങളായും തീരുന്നു. അ

വന്റെ സാന്നിദ്ധ്യംതന്നെ അവിടത്തെ അന്ധകാരത്തെ അകററുന്നു.

എന്തിന്റെയും മദ്ധ്യമാവസ്ഥ അസഹ്യതയ്ക്കവകാശത്തെ കൊടുക്കുന്നു. പോയേടത്തോളം പിന്നെയും പോവണ്ടേ? അല്ലെങ്കിൽ ചെയ്തേടത്തോളം പിന്നെയും ചെയ്യാനില്ലേ? സൂക്ഷ്മാവലോകനത്തിനു മടുപ്പു തട്ടിക്കഴിഞ്ഞു. പരിശ്രമമോ ക്ഷീണാവസ്ഥയെ പ്രാപിച്ചു. ധൈര്യത്തോടെ ആരംഭിച്ചതു് പ്രകൃതിയുടെ സഹായമില്ലാതെ അധഃപതനത്തിൽ കലാശിക്കുന്നു. ആ അവസരത്തിലാണു് പുനരുദ്ധാരണശക്തിയെ വീണ്ടെടുക്കുവാനായി ദേഹത്തോടു് മല്ലിടുന്നതിനു്, ആത്മശക്തിയുടെ ആവശ്യം നേരിടുന്നതു്. ക്ഷീണിച്ചവയും പിന്തുടരപ്പെട്ടവയുമാണെങ്കിലും അവശേഷിച്ച അല്പശക്തികളെ ബലപ്പെടുത്തുവാനും ആത്മസഹായമല്ലാതെ അപ്പോൾ മറെറന്താണുള്ളതു്? ആ മാനസഖഡ്ഗത്തിന്റെ ചലനമാത്രത്താൽ ഉളവാകുന്ന മിന്നലിനാൽതന്നെ വെറും നിഴലുകളായിത്തീർന്ന ശത്രുക്കൾ നാലുപാടും ചിന്നിച്ചിതറുന്നു. അതിനാൽ വിജയത്തിങ്കലുള്ള വിശ്വാസത്തോടും ധൈര്യത്തോടും, ജയിച്ചുകൊണ്ടും ഇനിയും ജയത്തെ കരസ്ഥമാക്കാനുറച്ചുകൊണ്ടും മുന്നോക്കംതന്നെ ഗമിക്കുന്നു.

അയ്യോ! മദ്ധ്യമാവധിയെ കടന്നുകിട്ടുന്നതിനു് അധഃപതനംതന്നെ വേണ്ടിവരുന്നു. മേൽഭാഗത്തു് ആശങ്കകളും കീഴ്ഭാഗത്തു് ഇച്ഛാഭംഗവും പ്രത്യക്ഷപ്പെടുന്നതുകൊണ്ടു് ഉത്സാഹം മന്ദീഭവിക്കുന്നു. ഛേ, സഞ്ചാരി! ധൈര്യത്തെ മുൻനിർത്തി ഇനിയും ശ്രമിക്കുക. അടുത്തുപോയി! ഇനി ഒരുനാഴികക്കൂടി ചെന്നാൽമതി. അതു കഴിഞ്ഞാലോ? പിന്നെയും ഒരുനാഴികമതി!! അതിനെ

തരണംചെയ്യാൻ ശീഘ്രഗതിയെ ആഗ്രഹിക്കുന്ന നിന്റെ വിജയപ്രദങ്ങളായ കാലടികളിൽ കുഞ്ഞുച്ചിറകുകൾ മുളച്ചിരിക്കുന്നേതു നോക്കുക!

എല്ലാ അവസാനവും ഭാഗ്യകരമാകുന്നു. ആത്മാവിന്റെ രൂപാന്തരകരണം സാധിച്ചുകഴിഞ്ഞു. അപകടങ്ങൾ നീങ്ങി ഭയങ്ങൾ നശിച്ചു ക്ലേശവും യാത്രയും അവസാനിച്ചു. സഞ്ചാരി ഒടുവിൽ സ്വഗൃഹത്തെ പ്രാപിച്ചു വിശ്രമിക്കുന്നു. ചെയ്തവേലയുടെ കൂലിയ്ക്കവകാശമുണ്ടു്; പന്തയസ്ഥലത്തെത്തി സമ്മാനം നേടി. എന്നാൽ ഓടിയിരുന്ന കാലത്തെ അദ്ധ്വാനം അവശേഷിച്ചു പലപ്രാവശ്യമായി പലേടത്തും വേദനവരുമാറാക്കിയിരുന്നു. ഈ കഷ്ടപ്പാടുകളെ അർദ്ധമനസ്സോടെ നിരാകരിച്ചു. എങ്കിലും വിശ്രമത്തിനുള്ള ആ അവസരം ലഭിച്ചു. വിശിഷ്ടതരമായ ശാന്തത—നന്മയ്ക്കധീനമായ ശാന്തത—അനുഗ്രഹത്തെ അർഹിക്കുന്ന ശാന്തത, ഇപ്പോൾ ഇതാ വശപ്പെട്ടുകഴിഞ്ഞു. മധുരതരമായ ഫലം അവസാനത്തിൽ കിട്ടുകയും ചെയ്തു.

യാതൊന്നുണ്ടോ അതില്ലാതാകുന്നില്ല. വാസ്തവങ്ങൾ പാറപോലെ ഉറച്ചിട്ടുള്ളവയാകുന്നു. ശങ്കകൾക്കു് അവസരമേ ഇല്ല. തെളിവുകൾ പൂർത്തിയായി കാണാമല്ലോ! അസംഗതസംഭവങ്ങൾ പ്രവൃത്തിയുടെ അപൂർണ്ണതയ്ക്കു കാരണമാകുന്നില്ല; എന്തുകൊണ്ടെന്നാൽ അതിന്റെ പരിസമാപ്തിയായി. അതിനാൽ അവസാനം ശാന്തതയാകുന്ന മകുടത്താൽ പ്രവർത്തകന്റെ കിരീടധാരണം സാധിക്കുന്നു. അഹൊ: സമാധാനമെ! നിന്റെ മാഹാത്മ്യം ആരാൽ വർണ്ണിക്കുവാൻ കഴിയും!

ഇഹപരലോകങ്ങളെ സുഖപ്രദമാക്കിത്തീർക്കേണ്ടതിനുള്ള മാർഗ്ഗത്തെ അനുഭവയുക്തികളിലും അന്യഗ്രന്ഥങ്ങ

ളെ ആസ്പദമാക്കിയും എന്റെ ജീവിതത്തിൽ ഞാൻ സാമ്ഷിയായി പ്രതിപാദിച്ചുവല്ലൊ. ഹെ, ശുദ്ധമനസ്കന്മാരെ—ശാന്തഹൃദയരെ! ധൃതിയാലൊ വെറുപ്പിനാലൊ പശ്ചാത്താപത്തിന്ന പിന്നീടിടവരുത്തുന്ന കഠിനവാക്കുകളെകൊണ്ടുപചരിക്കാതെ, സാവധാനമായും സമാധാനത്തോടും നിങ്ങളുടെ യുക്തികൊണ്ടു മീതെ കാണുന്ന ആശയങ്ങളെ അന്തരമായി ആലോചിച്ചു വിധി ഉച്ചരിച്ചാലും! അനേകവിചാരങ്ങൾ തിക്കിത്തിരക്കി പുറപ്പെടുന്ന മനസ്സിന്റെ വ്യാപാരത്തിൽ പ്രക്രമഭംഗം കണ്ടേക്കാം. ജ്ഞാനപ്രതിപാദകങ്ങളായ വചനങ്ങളെ വേദസാരത്തിൽനിന്നും ഗ്രഹിക്കാം. എന്നാൽ അല്പജ്ഞന്മാരുടെ ആശയങ്ങൾ പുറമെ ഒഴുകിപ്പോകുവാൻ മാത്രമെ ഉപയുക്തങ്ങളാകുന്നുള്ളു. അഥവാ പുതിയആശയത്തെ നിർമ്മിപ്പാൻ ആൎക്കാണു പ്രാപ്തിയുള്ളത്? പുതുമ വ്യാജമല്ലയൊ? മനുഷ്യർ ഈ ലോകസൃഷ്ടിയോടുകൂടി ഉണ്ടായവരാണ്. കാലവും സത്യവും അന്ന് അതോടുകൂടി ഉണ്ടായി. അതിനാൽ വാസ്തവതത്വങ്ങൾക്ക് അന്നും ഇന്നും ഭേദമില്ല. ഉണ്ടായതെല്ലാം ഉള്ളതായിതന്നെ നിൽക്കുന്നു. സത്യം പുതിയതല്ല. കാലം വർദ്ധക്യത്തിൽ പ്രകാശിക്കുന്നു. അതുകൊണ്ട്, യാതൊന്നു സത്യമൊ അതു പുതിയതല്ല; യാതൊന്നു പുതിയതൊ അതു സത്യവുമല്ല. പുതിയതായി കണ്ടുപിടിക്കുന്നു എന്നഭിമാനിക്കുന്ന സത്യങ്ങൾ പഴമയിൽ പ്രത്യക്ഷപ്പെട്ടിട്ടുള്ളവയത്രെ. എന്തായാലും ദൈവത്തിന്റെ കരുണാകടാക്ഷത്താൽ ഞാൻ എത്രത്തോളം അനുഗ്രഹിക്കപ്പെട്ടിട്ടുണ്ടൊ അത്രത്തോളം ആലോചിച്ചും അന്യ ഗ്രന്ഥങ്ങളെ അടിസ്ഥാനപ്പെടുത്തിയും നന്മയ്ക്കൊ തിന്മയ്ക്കൊ ആയി എന്നാലാവുംവണ്ണം ഞാൻ പറഞ്ഞുകഴിഞ്ഞു. സത്യത്തോടടുക്കുന്ന വ്യാജങ്ങളു

നങ്ങളും ഇതിലുണ്ടായേക്കാം. അമൃതത്തോടുകൂടി വിഷം കലർത്തി എന്റെ അഹങ്കാരത്തിന്റെ ആധിക്യത്തെ കാണിച്ചിട്ടുമുണ്ടാവാം. എന്നാലും, ജ്ഞാനത്തെ ശ്ലാഘിച്ചു; ആവലാതികളിലുള്ള മൂഢതയെ വെളിപ്പെടുത്തി; ധനത്തിലുള്ള തൃഷ്ണയുടെ ഭയങ്കരത്വത്തെ സൂചിപ്പിക്കുകയും, ലൌകികനിയമങ്ങളാൽ ശൃംഖലിതരാകാതിരിപ്പാൻ ഉപദേശിക്കുകയും, ശാന്തമനസ്സോടെ 'അല്പാന്ന ഗ്രഹങ്ങളിലും സന്തുഷ്ടരാകുന്നതിന് ആഗ്രഹിക്കുകയും ചെയ്തു. ഇങ്ങിനെ, 'ഓർമ്മയെ അടിസ്ഥാനനപ്പെടുത്തി, വിശ്രമത്തെ സുഖപ്പെടുത്തി, പരിചയത്തെ പുഷ്ടിപ്പെടുത്തി സ്വഭാവത്തെ സ്തുത്യർഹമാകുംവണ്ണം പുലർത്തിയാലും! കോപത്തെ പാവനമാക്കി, വെറുപ്പിനെ നിന്ദിച്ചു, ഗീതാദികളായ ദൈവവാക്യങ്ങളാൽ തന്നെ ഭദ്രേഹത്തെ കീർത്തിച്ച്, വിശ്വാസത്തോടും ഭയത്തോടും വർത്തിച്ചാലും! നിസ്സാരത്തിങ്കലും സാരം വളരെയുണ്ട്. അതിനാൽ യാതൊന്നും നിസ്സാരമായിട്ടില്ല മതസിദ്ധാന്തങ്ങളെ സ്വീകരിച്ച്, അപ്രത്യക്ഷഭീതികളെ അകററി, ജയപ്രദങ്ങളായ വചനങ്ങൾ കൊണ്ട് ദിവ്യഗാനങ്ങളെ പാടി, ധനാശയും — മാനത്തിന്നാവട്ടെ, അവമാനത്തിന്നാവട്ടെ— അതിർത്തികല്പിച്ച്. അപഹാസത്തെയും സ്നേഹാദിവികാരങ്ങളെ തടയുന്ന അഹങ്കാരത്തേയും നശിപ്പിച്ച്, ജ്ഞാനപ്രതിപാദകങ്ങളായ വാക്യങ്ങളെ ശ്രവിച്ച്, ജീവിതത്തെ ധൈര്യത്തോടെ നയിച്ച് അന്യർക്കുദാഹരണമാക്കിത്തീർപ്പാൻ സാധിച്ചുകൊണ്ട് ആപരമാത്മാവിൽ തന്നെ ലയത്തെ പ്രാപിച്ചാലും!!!